# മലങ്കര സഭ

1996 ജനുവരി





പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടേയും ഓർമ്മപെരുന്നാൾ ജനുവരി 2,3 തീയതികളിൽ ദേവലോകം അരമന ചാപ്പലിൽ ആഘോഷിച്ചു.



മാർ ഏലിയാ കത്തീഡ്രൽ ശതാബ്ദി ആഘോഷങ്ങളുടെ ഉദ്ഘാടനം നിർവഹിക്കാനെത്തിയ കേരളഗവർണ്ണർ ശ്രീ. ശിവശങ്കർ പ. കാതോലിക്കാബാവായുമായി കുശലപ്രശ്നം നടത്തുന്നു.



ശാസ്താംകോട്ട എം.റ്റി.എം.എം. ആശുപത്രി "സാമൂഹ്യനേത്ര ചികിത്സാപദ്ധതി" ഉദ്ഘാടനം മന്ത്രി വി.എം. സുധീരൻ നിർവഹിക്കുന്നു. പ. കാതോലിക്കാബാവാ സഭാ സെക്രട്ടറി എ. കെ. തോമസ്, ഫാ. പി.എം. ജോൺ എന്നിവർ സമീപം.



പഴഞ്ഞി എം.ഡി. കോളജിൽ എം.എ. ഇക്കണോമിക്സ് കോഴ്സ് പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യുന്നു. പ്രിൻസിപ്പൽ പ്രൊഫ. പി.സി. ഏലിയാസ് സമീപം.

# മലങ്കര സഭ

ദേവലോകം - കോട്ടയം-38.

ലക്കം 1 പുസ്തകം 50

ജനുവരി 1996


## ബന്ദു പൊളിച്ചവരെ വന്ദനം
## പുതുവർഷം ജനശക്തി വർഷം

**കേ**രളത്തിലെ ജനങ്ങൾ പുതിയ വർഷത്തിലേക്കു കടക്കുന്നത്, ജനദ്രോഹപരമായിരുന്ന വിദ്യാഭ്യാസ ബന്ദു പൊളിച്ചതിന്റെ അനുഭവ സമ്പത്തോടും ആത്മവീര്യത്തോടുമാണ്. ഒരു രാഷ്ട്രീയക്കാരനോടുള്ള പക തീർക്കാൻ ആദ്യം മെഡിക്കൽ സമരവും പിന്നീട് അനിശ്ചിത കാല വിദ്യാഭ്യാസ ബന്ദും പ്രഖ്യാപിക്കപ്പെട്ടു. ജനങ്ങളുടെ കണ്ണിൽ മണ്ണിടാൻ, 'വിദ്യാഭ്യാസക്കച്ചവടത്തിനും സ്വകാര്യ വത്ക്കരണത്തിനും എതിരായ സമരം' എന്ന മാന്യ പരിവേഷം ചാർത്തി. പക്ഷേ പ്രബുദ്ധരായ, വിവേചന ശക്തിയുള്ള, ജനസമാന്യം അനാവശ്യ ബന്ദിനെ പുച്ഛിച്ചുതള്ളി. പരാജയം അടഞ്ഞവരുടെ പരാക്രമം തിരുവല്ല എം.ജി.എം. സ്കൂളിലും, പത്തനംതിട്ട കാതോലിക്കേറ്റു കോളേജിലും കുറെ ബലിയാടുകളെ സൃഷ്ടിച്ചുവെങ്കിലും അത് ജനരോഷത്തിനും ജനശക്തിക്കും ആക്കം കൂട്ടി. (രണ്ടു സ്ഥാപനങ്ങളും മലങ്കരസഭയുടേതായിപ്പോയത് യാദൃശ്ചികം ആകാം; എങ്കിലും അതൊരു പാരമ്പര്യമാകാൻ അനുവദിച്ചുകൂടാ).

പുതുവർഷത്തിലേക്ക് കടക്കുമ്പോൾ ഇത് നമ്മേ ചിന്തിപ്പിക്കട്ടേ. ബന്ദുകൾ പ്രഖ്യാപിക്കുവാൻ രാഷ്ട്രീയക്കാർക്ക് (ഇക്കാര്യത്തിൽ എല്ലാ രാഷ്ട്രീയക്കാർക്കും പൊതു വീക്ഷണമുണ്ട് !) ഉത്സാഹം ഏറിവരുന്നു. പോയവർഷം പത്തോളം ബന്ദുകൾ ഉണ്ടായിരുന്നു. എത്ര ധാർമ്മികമായ കാരണമുണ്ടെങ്കിലും ജനജീവിതവും കുട്ടികൾക്കു പഠിക്കുവാനുള്ള അവകാശവും തടസ്സപ്പെടുത്തുന്ന സമരമുറ കൊള്ളുകയില്ല. അതുകൊണ്ട് ബന്ദുകളും സമാന ദ്രോഹങ്ങളും പൊളിക്കുവാനുള്ള ഉത്സാഹത്തിന്റെ ജനശക്തി വർഷമായി പുതുവർഷത്തെ സ്വീകരിക്കാം. പ്രത്യേകിച്ച് പുതുവർഷം, ഇൻഡ്യയ്ക്കു പൊതുവേയും കേരളത്തിനു വിശേഷിച്ചും തെരഞ്ഞെടുപ്പുകളുടെ വർഷമായിരിക്കുന്നതുകൊണ്ട് ഈ പ്രതീക്ഷയ്ക്ക് പ്രാധാന്യമുണ്ട്.

### ഫാ. ഡോ. ജേക്കബ് കുര്യൻ

നാടിന് ജനശക്തി വർഷമാണെങ്കിൽ, സഭയ്ക്ക് സമാധാനവർഷമാകട്ടെ, പിറക്കുന്നത്. സുപ്രീംകോടതി വിധിയുടെ പശ്ചാത്തലത്തിൽ ഒരു വല്ലാത്ത അവ്യക്തതയും അനിശ്ചിതത്വവും നിലനിൽക്കുകയാണ്. തലമുറകളുടെ ആത്മശക്തിയെ മരവിപ്പിച്ചുകളഞ്ഞ കേസ് ആർക്കും ഒരിക്കലും അന്തിമ സമാധാനമാകുകയില്ല. ''ശിവഗിരി'' സംഭവത്തെ പ്രതീകാത്മകമായി കാണുവാൻ കഴിയുന്നവർക്ക്, അതിൽനിന്ന് പല സന്ദേശങ്ങളും ഉൾക്കൊള്ളുവാൻ സാധിക്കും. സത്യവും, നീതിയും ആരുടെ ഭാഗത്തായാലും, പുറത്തുള്ളവർക്ക് അവിടെ ''സന്യാസിമാരുടെ തമ്മിത്തല്ല്'' മാത്രമേ കാണാൻ കഴിയൂ. (അവരെ തമ്മിത്തല്ലിച്ച് നേട്ടമുണ്ടാക്കുന്നവരെപ്പോലും ജനം വെറുതെവിടും; പാവം സന്യാസിമാർ തന്നെയായിരിക്കും ജനങ്ങളുടെ പ്രതിക്കൂട്ടിൽ!). ഇതു മനസിലാക്കി, വിവേകത്തോടെ, ഇതരസമുദായങ്ങൾക്കും മാതൃകയാക്കുന്ന സമാധാനധാരണകൾ പരിശുദ്ധാത്മാവേ ഈ സഭയിൽ ഈ വർഷം ഉണ്ടാക്കണമേ എന്ന് ഹൃദയം നൊന്തു നമുക്കു പ്രാർത്ഥിക്കാം.

***പുതുവർഷം ജനശക്തി വർഷമാകട്ടെ***

***പുതുവർഷം സഭാസാമാധാന വർഷമാകട്ടെ.***



## അഭിമുഖം

# എൺപത്തൊന്നു തികയുന്ന കർമ്മയോഗി

**മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനു 1996 ജനുവരി 30-നു 81 വയസ്സ് തികയുന്നു. ഊർജ്ജസ്വലവും കർമ്മനിരതവുമായ ആ ജീവിതം സഭക്കായി സമർപ്പിച്ചിരിക്കുന്നു. ആദ്ധ്യാത്മികതയുടെ നിറതേജസ്സായി പ്രശോഭിക്കുന്ന പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവാ തിരുമനസ്സുമായി നടത്തിയ അഭിമുഖം:**

❐ *1995 സഭയുടെ ചരിത്രത്തിലെ ഒരു നാഴിക കല്ലായി തീർന്നോ?*

തീർച്ചയായും. 1995 സഭാചരിത്രത്തിൽ ഒരു നാഴികക്കല്ലാണ്. കാരണം സുപ്രീം കോടതി മലങ്കരസഭയ്ക്ക് തികച്ചും അനുകൂലമായ വിധിയാണു പ്രഖ്യാപിച്ചിരിക്കുന്നത്. സത്യം സത്യമായിട്ടുതന്നെ വെളിപ്പെട്ടതിനാൽ ദൈവത്തെ സ്തുതിക്കുന്നു. പ്രശ്നങ്ങൾ പൂർണ്ണമായും തീർന്നിട്ടില്ലെങ്കിലും ആശ്വാസത്തിന്റെ മേഖലകൾ ഉണ്ടായി.

❐ *ഇനിയും അനുരഞ്ജനം സാധ്യമല്ലേ?*

സാധ്യമാകണം. അനുരഞ്ജന മനോഭാവം ഉള്ളവർ ഇരുഭാഗത്തും ഉണ്ടാകണം. ഇല്ലെന്നു ഞാൻ പറയുന്നില്ല. സഭയിൽ സമാധാനം സൃഷ്ടിക്കാനുള്ള അവസരം നാം ഒരുക്കികൊടുക്കണം.

❐ *1996-സഭയിൽ സമാധാനം പ്രതീക്ഷിക്കാമോ?*

1996-സഭയിൽ സമാധാന വർഷമായിത്തീരണമെന്നാണ് ആഗ്രഹിക്കുന്നത്. അത് പ്രതീക്ഷിക്കുന്നു. ദൈവത്തിന്റെ കരുണയാലും കൃപയാലും സമാധാനം കൈവരുത്താൻ ഇടയാകട്ടെ.

❐ *ആത്മഹത്യ ചെയ്തവരെ പ്രാർത്ഥന നടത്തി സംസ്ക്കരിക്കുവാനുള്ള തീരുമാനം ?*

ദൈവിക ചിന്തയിൽ ആലോചിച്ച് പഠിച്ച് എഴുതിയ കല്പനയാണത്.

ബലിയെക്കാൾ 'കരുണ'യെ സ്നേഹിക്കുന്നു എന്നു കർത്താവിന്റെ പഠിപ്പിക്കലിൽ വ്യക്തമാണ്. എല്ലാം നിയമത്തിൻമേൽ അധിഷ്ഠിതമാകണമെന്നില്ല. ദൈവകരുണയിലും കൃപയിലും ആശ്രയിക്കണം.

ആത്മഹത്യചെയ്തവർ 'എന്റെദൈവമെ' എന്നു അന്ത്യ നിമിഷത്തിൽ വിളിച്ചിട്ടില്ലായെന്നു തീർത്തു പറയുവാൻ കഴിയുമോ? സാഹചര്യത്തിന്റെ സമർദ്ദത്തിൽ ചെയ്തു പോകുന്ന ഇത്തരം കൃത്യങ്ങൾ സ്നേഹപൂർവ്വം, ക്രിസ്തീയമായി വീക്ഷിക്കണം. അപ്പോൾ പ്രാർത്ഥന നടത്താതെ സംസ്ക്കാരം നടത്തുവാൻ കഴിയുകയില്ല.

ആത്മഹത്യ ചെയ്ത ആളിനെക്കുറിച്ച് വലിയ വേദനയാണുബന്ധപ്പെട്ടവർ അനുഭവിക്കുന്നത്. നമുക്ക് അവരോടും കരുണ ഉണ്ടാകേണ്ടേ ?

❐ *ആത്മഹത്യ ചെയ്തവരെ പ്രാർത്ഥനനടത്തി സംസ്ക്കരിക്കുന്നത് ജനങ്ങൾ എതിർത്താൽ ?*

കാര്യങ്ങൾ ജനങ്ങളെ പറഞ്ഞ് മനസ്സിലാക്കണം. ഇത് ആർക്കും സംഭവിക്കാവുന്നതാണു (ചിരിച്ചുകൊണ്ട്) ആർക്കും സംഭവിക്കാതിരിക്കട്ടെ. ഇത് സംഭവിക്കുന്നവരുടെ ബന്ധുക്കൾക്കേ വേദന അറിയൂ.

❐ *ഉചിതമായ പ്രാർത്ഥന ?*

ആത്മഹത്യചെയ്തവരെ സംസ്ക്കരിക്കാനായി പ്രത്യേക ക്രമം തയ്യാറാക്കണമെന്നു നാം ആഗ്രഹിക്കുന്നുണ്ട്.

❐ *ഇവിടെ ആത്മഹത്യ വർദ്ധിക്കുന്നതെന്തു കൊണ്ടാണ്?*

ദൈവത്തിലുള്ള ശരണം നഷ്ടപ്പെട്ടു പോകുന്നതുകൊണ്ടാണു. വിശ്വാസികൾ ആദ്ധ്യാത്മീക ജീവിതം വളരെ ആഴമാക്കണം. ആത്മഹത്യക്കെതിരെ അജപാലന ശുശ്രൂഷയിൽ വൈദികർ വേണ്ട പ്രബോധനങ്ങൾ നൽകണം.

❐ *ദളിത് ക്രൈസ്തവരോടുള്ള സർക്കാരിന്റെ സമീപനത്തേക്കുറിച്ച് എന്താണു അഭിപ്രായം ?*

ദളിത് ക്രൈസ്തവരോട് സർക്കാർ കാട്ടുന്ന സമീപനം തികച്ചും അന്യായമാണ്. എത്രയും വേഗം ദളിത് ക്രൈസ്തവർക്ക് സംവരണം നൽകണം. ഒരു നിമിഷം മുമ്പേ അതുഉണ്ടായാൽ നമ്മുടെ ഭാരതമാതാവ്

കൂടുതൽ സന്തോഷിക്കും.

എന്റെ അഭിപ്രായത്തിൽ രണ്ടു വിഭാഗങ്ങളെ ഉള്ളു. ഉള്ളവനും ഇല്ലാത്തവനും. ഇല്ലാത്തവൻ ആരാണെങ്കിലും അവരെ സംരക്ഷിക്കുവാൻ നാം ബാധ്യസ്ഥരാണ്. കക്ഷിയും പക്ഷവും നോക്കാതെ കാര്യങ്ങൾ നടപ്പാക്കണം.

❐ *ദളിതരോടുള്ള സഭയുടെ സമീപനം ?*

ദളിത് ക്രൈസ്തവരോട് നീതിപൂർവ്വം പ്രവർത്തിക്കുവാൻ സഭക്ക് കഴിയുന്നുണ്ട്. ദളിത് ക്രൈസ്തവരുടെ എല്ലാം സംരഭങ്ങളിലും സഭയുടെ ചുമതലക്കാരൻ എന്ന നിലയിൽ ഞാൻ ആത്മാർത്ഥമായി പങ്കുചേരുന്നുണ്ട്.

❐ *സർക്കാർ നടപ്പാക്കുവാൻ പോകുന്ന ചാരായ നിരോധനം എപ്രകാരം കാണുന്നു ?*

ഏപ്രിൽ ഒന്നു മുതൽ നടപ്പാക്കുവാൻ പോകുന്ന 'ചാരായ നിരോധനത്തെ' ഞാൻ പൂർണ്ണമായും സ്വാഗതം ചെയ്യുന്നു. എത്രയെത്ര കുടുംബങ്ങളാണ് മദ്യം കൊണ്ട് നശിക്കുന്നത്. നല്ലകാര്യങ്ങൾ ചെയ്ത് ശാന്തിയും സമാധാനവും നന്മയും പുലർത്തുവാൻ കഴിവുള്ള ചെറുപ്പക്കാരാണ് മദ്യത്തിന് അടിമപ്പെട്ട് ജീവിതം തകർക്കുന്നത്.

ഹൃദയവും മനസ്സും നശിപ്പിച്ച് കൊള്ളരുതാത്തവരായി തീർന്ന് ജീവിതം നഷ്ടപ്പെടുത്തുന്ന അനേകർ ഇല്ലേ ?

അതിനാൽ ചാരായം മാത്രമല്ല അതിനോട് അനുബന്ധമായ എല്ലാക്കാര്യങ്ങളും നിർമ്മാർജ്ജനം ചെയ്യണം.

വിദേശമദ്യങ്ങൾ, സിഗരറ്റ്, ബീഡി, കഞ്ചാവ്, ഇവയെല്ലാം നിരോധിച്ച് സംസ്ഥാനത്തെ രക്ഷിക്കണം.

നീതിനിഷ്ഠമായി സർക്കാർ മദ്യനിരോധനം നടപ്പാക്കണം.

ആദ്ധ്യാത്മിക സംഘടനകൾ ഇടവകതോറും മദ്യവർജ്ജനത്തിനു ആവശ്യമായ പ്രചരണവും പ്രബോധനവും ബോധവൽക്കരണവും നടത്തുവാൻ ശ്രമിക്കണം.

**ദളിത് ക്രൈസ്തവരോട് സർക്കാർ കാട്ടുന്ന സമീപനം തികച്ചും അന്യായമാണ്. എത്രേയും വേഗം ദളിത് ക്രൈസ്തവർക്ക് സംവരണം നൽകണം. ഒരു നിമിഷം മുമ്പേ അതു ഉണ്ടായാൽ നമ്മുടെ ഭാരത മാതാവ് കൂടുതൽ സന്തോഷിക്കും.**

❐ *നാട്ടിൽ മതസൗഹാർദ്ദം സംരക്ഷിക്കുവാൻ കഴിയുമോ ?*

കഴിയണം. മതസൗഹാർദ്ദം മനുഷ്യരുടെ ശ്വാസോച്ഛ്വാസം പോലെ ആവശ്യമാണ്.

മതത്തിന്റെ പേരിൽ തമ്മിൽ തല്ലുന്നത് മതത്തിന് എതിരാണ്. സാക്ഷാത്തായ മതം മതസൗഹാർദ്ദത്തെ പഠിപ്പിക്കുന്നു.

മതം ഒരോരുത്തരുടേയും ആത്മരക്ഷയ്ക്കുവേണ്ടി അവരവർക്കു ബോദ്ധ്യപ്പെടുന്ന കാര്യങ്ങൾ സ്വീകരിക്കുന്നു എന്നുമാത്രം. അതിന് എല്ലാവർക്കും സ്വാതന്ത്ര്യമുണ്ട്. അതിനെ ഹനിക്കുവാൻ ആർക്കും കഴിയുകയില്ല. മതം ആരുടെ മേലും അടിച്ചേൽപ്പിക്കുവാനും സാധ്യമല്ല.

ഇതര മതസ്ഥർക്കും സ്വാതന്ത്ര്യം നൽകാൻ നാം ബാധ്യസ്ഥരാണ്. മറ്റുള്ളവർക്കു സ്വാതന്ത്ര്യം ഉണ്ടാകുമ്പോൾ നമുക്കും സ്വാതന്ത്ര്യം ഉണ്ടാകുന്നു. നമ്മുടെ സ്വാതന്ത്ര്യം കൊണ്ട് മറ്റുള്ളവരുടെ സ്വാതന്ത്ര്യത്തിനു ഭംഗം വരരുത്. എല്ലാവരും സ്വതന്ത്രരാകുമ്പോൾ ഓരോരുത്തരും സ്വതന്ത്രരാകുന്നു.

മതസൗഹാർദ്ദം പുലർത്തുവാൻ സാധിക്കുന്നില്ലെങ്കിൽ മതേതര രാജ്യമാണ് ഭാരതം എന്നു പറഞ്ഞിട്ടു കാര്യമില്ല.

❐ *സഭാംഗങ്ങൾക്ക് ഒരു സന്ദേശം?*

ഓരോ വ്യക്തിയിലും യേശുവിന്റെ സ്നേഹം പ്രതിഫലിക്കണം. എല്ലാവരും ക്രിസ്തുവിന്റെ അവകാശികളായിത്തീരണം. സഭയിലെ ഒരംഗവും കർത്താവിന്റെ സന്നിധിയിൽ നിന്നും നഷ്ടപ്പെട്ടുപോകരുത്.

സഭയിൽ ദൈവരാജ്യം യാഥാർത്ഥമായിത്തീരണം.

**- ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**

ലേഖനം

# സഭയുടെ ആരാധനാ സാഹിത്യം

- ഫാദർ. മാത്യു വൈദ്യൻ -
(പ്രിൻസിപ്പാൾ, സെൻറ് പോൾസ് മിഷൻ സെൻറർ, മാവേലിക്കര)

സഭയുടെ ഇന്നത്തെ ആരാധനാ ക്രമങ്ങൾക്ക് എന്തെങ്കിലും പോരായ്മകളുണ്ടെങ്കിൽ അവ ഇപ്രകാരം ചുരുക്കാം:

ഭാരതവൽക്കരണത്തിന് വിമുഖത
വൈദേശിക ഈണങ്ങൾ
സുഗ്രാഹ്യമല്ലാത്ത ആശയങ്ങൾ
അസഹ്യമായ ആവർത്തനങ്ങൾ
കാലാനുസൃതമല്ലാത്ത
സമയദൈർഘ്യം
ക്ലിഷ്ടങ്ങളായ പദഘടന
സങ്കീർണ്ണത കുത്തിനിറച്ച
വാചകമാല
പ്രാർത്ഥനയുടെ ഒഴുക്കു
നഷ്ടപ്പെടുത്തുന്ന ആഖ്യാന ശൈലി
ഭക്തിദ്യോതകമല്ലാത്ത
അനാകർഷകമായ പദവിന്യാസം.

എന്നാൽ അതി ശ്രേഷ്ഠമായ ആരാധന ക്രമമാണ് മലങ്കര സഭയുടേത് എന്നുപറയുവാനും നമുക്ക് കഴിയുന്നു. അതിൻെറ കാരണങ്ങൾ സ്വന്ത ഭാഷയിൽ ആരാധിക്കുവാൻ സാധിക്കുന്നു.

ഒട്ടൊക്കെ വ്യക്തവും ലളിതവുമായി ഭാഷാന്തരം നിർവ്വഹിച്ചു. ഭക്തി സാന്ദ്രമായ ഈണങ്ങൾ സ്വീകരിച്ചു. കവിത്വ ഭാവനയോടും അലങ്കാര ഭംഗിയോടും വരികൾ ചിട്ടപ്പെടുത്തി. ജനങ്ങൾക്ക്പൊതുവേ സ്വീകാര്യയോഗ്യമാക്കുവാൻ കഴിഞ്ഞു. ഓരോവാക്കിനു പിന്നിലും ധ്യാനത്തിൻെറയും പ്രാർത്ഥനയുടെയും നീണ്ട സാധനയുമുണ്ട്. ജനങ്ങളുടെ പങ്കാളിത്തം സജീവമാക്കുന്ന പദങ്ങളാണ് സ്വീകരിച്ചത്. പല രാഗങ്ങളിൽ പാടുവാൻ കഴിയുന്ന വരികളാണ്. പരമാവധി ആശയ ഭദ്രതയുണ്ട്. വലിയ പ്രോത്സാഹനമോ പ്രതിഫലമോ ലഭിച്ചില്ലെങ്കിലും ഇത്രയും ചെയ്യുവാൻ ശ്രമിച്ച മഹാ മനസ്ക്കരുണ്ടായി.

സഭയുടെ അഭിമാന ഭാജനങ്ങളായ ഇത്തരം മഹാമനസ്കരിൽ അഗ്രഗണ്യനാണ് വെണ്ണിക്കുളം സി. പി. ചാണ്ടി.

## സഭാകവി സി.പി. ചാണ്ടിയുടെ സർഗ്ഗാത്മക തപസ്യ

### തർജ്ജമയുടെ സർഗ്ഗാത്മകത

കണ്ടത്തിൽ വർഗീസ് മാപ്പിള, കൊട്ടാരത്തിൽ ശങ്കുണ്ണി, മാത്യൂസ് പ്രഥമൻ ബാവാ, വെണ്ണിക്കുളം സി.പി.ചാണ്ടി, ആരാധനാ ഗീതങ്ങളുടെ മലയാള പരിഭാഷയ്ക്കുവേണ്ടി മലങ്കര സഭ പ്രധാനമായി ഈ നാലുപേരോട് കടപ്പെട്ടിരിക്കുന്നു. ഇവരിൽ സി.പി. ചാണ്ടി സാറിനെ വേറിട്ടു നിർത്തുന്നത് ലക്ഷ്യ പ്രാപ്തിക്കുവേണ്ടിയുള്ള പരിപൂർണ്ണ സമർപ്പണവും നിസ്തുല ത്യാഗവുമാണ്. 1945 മുതലുള്ള ഒരു യോഗാത്മക തപസ്യ, സംസ്കൃതം, സുറിയാനി, മലയാളം, എന്നീ ഭാഷകളിലുള്ള അഗാധ പാണ്ഡിത്യവും പിതൃസഹോദരൻ വിദ്വാൻ കെ. സി. വർഗീസിൽ നിന്നു ലഭിച്ച പ്രോത്സാഹനവും സാഹിത്യാഭിരുചിയും വൃത്ത മാത്രാദി തന്ത്രങ്ങളിലെ പ്രാവണ്യവുമെല്ലാം അതിന് അദ്ദേഹത്തെ സഹായിച്ചു. സുറിയാനിയിൽ നിന്നുള്ള മലയാള പരിഭാഷയിൽ വൃത്തഭംഗിയും അർത്ഥശുദ്ധിയും താളലയപദവിന്യാസങ്ങളുടെ അടുക്കും ചിട്ടയും പാലിച്ചു. മലങ്കരയിലെ ആരാധനാ ഗീതങ്ങൾക്ക് സർഗ്ഗാത്മകതയോടെ അഴകും മിഴിവുമേകി.

### ഛന്ദസ്സിലൊതുങ്ങുന്ന താളാത്മക ചരണങ്ങൾ

മലങ്കരയുടെ മക്കൾക്ക് മനം കുളിർത്ത് മഹത്വഗീതങ്ങൾ പാടാൻ ഛന്ദസ്സിലൊതുങ്ങുന്ന താളാത്മക ചരണങ്ങളുതിർത്ത കാവ്യ പ്രതിഭയാണ് സി.പി. ചാണ്ടിസാർ. ഭക്തി സാന്ദ്രമായ ആരാധനാ ഗീതങ്ങൾ കൊണ്ട് മലയാളത്തെ സമ്പുഷ്ടമാക്കിയ മഹാൻ. സുറിയാനി ഗീതങ്ങളെ സ്വരരാഗ സുധയോടെ മലയാളീകരിച്ച ശ്രേഷ്ഠ കവി. നീണ്ട സാധനയുടെ ആൾരൂപം. വർഷങ്ങൾ നീണ്ട തപസ്സിലൂടെ ആർജ്ജിച്ച പദവിശുദ്ധി. ഭക്തരുടെ ഹൃദയങ്ങളിൽ വിശ്വാസ തീഷ്ണതയുടെ കുഞ്ഞോളങ്ങൾ ഉണർത്തി വീഴുന്ന

ആലാപന ശൈലി. അതിൽ ചാരിതാർത്ഥ്യം കണ്ടെത്തുന്ന വലിയ മനസ്സ്. തിരഞ്ഞെടുത്ത പാട്ടുകൾ, കുറുമൊഴികൾ, പരുമലത്തിരുമേനി തുടങ്ങിയ സ്വതന്ത്ര രചനകളും കൂദാശ ക്രമങ്ങൾ, ശ്ഹീമ നമസ്കാരം, പെരുന്നാൾ ശുശ്രൂഷകൾ, കഷ്ടാനുഭവ ആഴ്ച നമസ്കാരം, കഹനൈത്ത തുടങ്ങിയ പരിഭാഷകളും ''വരഗുണ ഗണ നിധി വാഴുക നെടുനാൾ'' എന്നു തുടങ്ങുന്ന മംഗള ഗാനവും നാവിൻ തുമ്പിൽ മധുരമൂറുന്ന മിറായിക്കവിതകളും ഉണ്ണിക്കവിതകളും നിമിഷ ചരണങ്ങളും സ്വർഗ്ഗ രാജ്യക്കവിതകളും കൊണ്ട് മലയാളത്തെ സമ്പന്നമാക്കിയ ത്യാഗിവര്യൻ. കേരളത്തിന്റെ ചരിത്രവും സംസ്കാരവും പ്രകൃതി ശോഭയും മതാനുഷ്ഠാനങ്ങളും ചേലൊടു ചാലിച്ചു ചേർത്ത വർണ്ണഭംഗി ആ കുറുകവിതകളിൽ കാണാം.

> പ്രകൃതിയുടെ സത്ത ദൈവാരാധനയാണെന്ന ദർശനം മനുഷ്യമനസ്സിൽ കുത്തിച്ചെലുത്തുന്ന ഋഷി. വിണ്ണിലെ വീട്ടിലെത്താൻ അനുവാചകരെ മാടിവിളിക്കുന്ന ഗായകൻ. പച്ചപ്പുല്ലും ശാന്തജലവും കാട്ടിത്തരുന്ന വല്ലഭൻ. വിശുദ്ധിയുടെ പ്രഭയാണ് യഥാർത്ഥ സ്വത്തെന്ന് വിളിച്ചോതുന്ന പ്രവാചകൻ. മനസ്സുകൊണ്ട് ഉണ്ണികളോടൊപ്പം ആടിപ്പാടുന്ന അപ്പൂപ്പൻ. മുല്ലപ്പൂവിനു പഞ്ചാരമുത്തം നല്കുന്ന സ്നേഹ ഗായകൻ. ഇതെല്ലാമാണ് എൺപതു തികയുന്ന ചാണ്ടിസാർ.

### ആരാധനയിലൂടെ ആനന്ദാനുഭൂതി

അത്യുത്തമങ്ങളായ ആദർശ സമുച്ചയങ്ങളെ മനുഷ്യവംശത്തെ സമുദ്ധരിക്കുന്ന ലോകോത്തരങ്ങളായ ആനന്ദാനുഭൂതികളാക്കുന്നവരാണ് കവികൾ. ജീവിതത്തിൽ നിന്ന് ഉറവെടുത്ത് ജീവിതത്തെ തഴുകി ജീവിതത്തിൽ കൂടി ഒഴുകുന്ന സാഹിതീ നിർഝരി ജീവിതങ്ങളെ പ്രത്യാശയുടെ തീരത്തെത്തിക്കുന്നു. വികാര വിചാര നിരീക്ഷണങ്ങളുടെ സാങ്കേതിക സമ്മേളനം കൂടിയാണത്. സമസൃഷ്ടി സ്നേഹമുളവാക്കുന്ന മനുഷ്യ ശക്തിയുടെ ഭാവനാ പരമായ പ്രകടനമാണ് സാഹിത്യം. ഭാവനയോടൊപ്പം അനുഭവങ്ങളും ചിലപ്പോൾ വ്യക്തിഗത ദർശനങ്ങളും വെളിപാടെന്നു പേർ വിളിക്കാവുന്ന ഉറവകളും ഇവിടെ സമ്മേളിക്കുന്നു. കാൽവറി മലയിലെ ക്രിസ്തുദേവന്റെ ത്യാഗ വേദിയും ക്രിസ്തുവിൽ വിശ്വസിച്ച് അനുഗമിച്ച സമൂഹത്തിന്റെ സ്പന്ദനങ്ങളുമാണ് ചാണ്ടി സാറിന്റെ പ്രധാന പ്രതിപാദ്യം. സഭയുടെ ആരാധനയിൽ ജീവിത മൂല്യങ്ങളെ ദർശിക്കുന്നതിന് അദ്ദേഹത്തിന്റെ വരികൾ നമ്മെ സജ്ജരാക്കുന്നു. സഭയെന്ന യാഥാർത്ഥ്യത്തിന്റെയും സഭയുടെ സുന്ദര സങ്കല്പങ്ങളുടെയും ചിത്രീകരണമാണ് അദ്ദേഹത്തിന്റെ തൂലികത്തുമ്പിലൂതിർന്ന ആരാധാനാ സാഹിത്യം.

### സംസ്കൃത പദങ്ങളെ പട്ടുടുപ്പിച്ച രചനാതന്ത്രം

മാപ്പിളയ്ക്ക് ചൊല്ലുവാൻ സംസ്കൃത പദങ്ങളെ പട്ടുടുപ്പിച്ച കവിയുടെ ചിന്തയിൽ സംസ്കൃത പദങ്ങൾ മലയാള ഭാഷയ്ക്ക് ഊർജ്ജവും ഊഷ്മളതയും നല്കുന്നു. ''ഋജുമതികൾക്കിരുളിൽ ദ്യുതി യുളവാ''ക്കുന്ന രചനാതന്ത്രം. ബഹുഭാഷാപണ്ഡിത്യവും ഔചിത്യമുള്ള പദങ്ങളുടെ മേൽ ആധിപത്യവും മാത്രം പോരാ ഉത്തമകവിതാ രചനയ്ക്ക്. പ്രയോഗ പാടവവും ഒത്തൊരുമിക്കണം. പ്രഭാതസൂര്യന്റെ പ്രതാപവും പ്രകൃതിയുടെ വികൃതികളും ദൈവ കരുതലിന്റെ സുഖ സംതൃപ്തിയും ആ വരികളിൽ വെളിപ്പെടുന്നു. നരന്റെ വാനരത്വവും വഞ്ചനയും മനുഷ്യയാതനയും ആഡംബരഭ്രമവും പൊള്ളത്തരങ്ങളുമെല്ലാം കവി വിമർശന വിധേയമാക്കുന്നു. സത്യത്തെ ദർശിക്കുവാൻ കവാടം തുറന്നിടുകയാണ് ഈ വിനീത ഹൃദയൻ. മനുഷ്യമനസ്സിലെ ശക്തമായ വികാരവിഷ്കരണ വേദിയാണല്ലോ സംഗീതം. അതിന്റെ പ്രചോദനം ദൈവികമാണ്. ആരാധനാ സംഗീതത്തിലൂടെ അവാച്യമായ ആനന്ദത്തിന്റെ തിരകൾ അനുവാചകരിൽ ഇളക്കുവാൻ സംസ്കൃത പദങ്ങളുടെ സഹായം തേടുന്ന ശ്രീ. സി.പി. ചാണ്ടി. അതിലൂടെ ഒരു പ്രത്യേക നിർവ്വാണ സുഖം അനുഭവിക്കുന്ന മനസ്സാണ് അദ്ദേഹത്തിന്റേത്.

### നർമ്മോക്തികളുടെ തമ്പുരാൻ

യുക്തമായ നർമ്മശകലങ്ങൾ വാരിച്ചൊരിയുമ്പോഴും മുഖം ശാന്തം, നിരുപദ്രവകരം. ഒരു ഭാവവ്യത്യാസവും ആ മുഖത്ത് അപ്പോൾ നിഴലിക്കുന്നില്ല. ശുഭ്രവസ്ത്രധാരി. സദാ നഗ്ന പാദൻ. നിഷ്കളങ്ക മുഖഭാവം. വാക്കുകൾക്ക് ലുബ്ധൻ. ചിന്തയിലും വാക്കുകളിലും നടപ്പിലും ഭാവഹാവാദികളിലും ഒരു വെടിപ്പ്, വിശുദ്ധിയുടെ തേജസ്സ്.

(ശേഷം 22-ാം പേജിൽ)

ധ്യാനം

# സുവിശേഷപാഠങ്ങൾ

## - ഡോ. യാക്കൂബ് മാർ ഐറേനിയോസ്

**ദനഹായുടെ ശേഷം രണ്ടാം ഞായർ**

**(ജനുവരി 14)**

**വി. യോഹന്നാൻ 1: 43-51**

നസറായനായ യേശുവിൻെറ അടുക്കലേക്കുള്ള വരവ് ശിമോനും, നഥാനിയേലിനും ജീവിതത്തെ ആകെ മാറ്റി മറിച്ച അപൂർവ്വാനുഭവമായി മാറി.

1. കൊയ്ത്തിനു വേലക്കാരെ വിളിക്കാനെത്തിയ ഉടയവൻ, വിളിക്കുന്നതിന് കോൺഫറൻസോ, കൺവൻഷനോ ഒന്നും സംഘടിപ്പിക്കുന്നില്ല. ഉദ്ദേശ്യ വിശുദ്ധിയും ആർദ്രതയും പരിവേഷമായുള്ള ഒരുനോട്ടവും ''എൻെറ പിന്നാലെ വരൂ'' എന്നൊരു വചനവും, തീർന്നു! കേഴ്വിക്കാരന് ഒഴിഞ്ഞു മാറാനാവുന്നില്ല. എത്ര അനായസകരമായാണ് ശിഷ്യന്മാരാകാൻ വിളികൊണ്ടവർ ''പിതാവിനെയും വലയെയും വള്ളത്തേയുമെല്ലാം വിട്ടിട്ട് അവൻെറ പിന്നാലെ യാത്രയാകുന്നത് ശിഷ്യർക്കെല്ലാം ഇത് ശാശ്വത മാതൃക തന്നെ.

2. വിളികൊണ്ടവരുടെ ഊഴമായി. അവർ കണ്ടതും കേട്ടതും അനുഭവിച്ചറിഞ്ഞതുമെല്ലാമാണ് അന്യരെ അറിയിക്കുന്നത്, പ്രഭാഷണത്തിനുവേണ്ടി ഗ്രന്ഥങ്ങളിൽനിന്നും കടമെടുത്ത ''വിജ്ഞാന'' മല്ല. സ്വന്തം കണ്ണുകൊണ്ട് കണ്ടതാണല്ലോ ഏറ്റവും വലിയ സാക്ഷ്യം! നഥാനിയേൽ തർക്കത്തിനൊരുങ്ങിയെങ്കിലും (നസ്രേത്തിൽ നിന്നും എന്തെങ്കിലും നന്മയുണ്ടാകുമോ) ഫിലിപ്പോസ് അതിനുനിന്നില്ല. അവിടെല്ലാം നേരിൽ കണ്ടറിഞ്ഞ് സുവാർത്ത സ്വന്തമാക്കാനാണ് ക്ഷണം. ''വന്നു കാൺക''.

3. ക്രിസ്തു ശിഷ്യർക്കെല്ലാംപ്രത്യേകിച്ച് സഭാശുശ്രൂഷകരായി വിളികൊണ്ടവർക്ക് - മർമ്മ പ്രധാനമായ രണ്ട് വക്യങ്ങളാണ് ''ഞങ്ങൾ അവനെ കണ്ടിരിക്കുന്നു'', ''വന്നു കാൺക'', എന്നിവ. ഇവയുടെ അകമ്പടിയല്ലാതെ യാതൊരു സാക്ഷ്യ സംരംഭവും വിജയം കാണുക എളുപ്പമല്ല. കാണാത്തതിനെയും അനുഭവിക്കാത്തവയെപ്പറ്റിയും പറയാനാവില്ല; അഥവാ ശ്രമിച്ചാൽത്തന്നെ പൊള്ളയായ ജല്പനങ്ങൾ മാത്രമായിരിക്കും. അന്യരെ വിളിച്ചുചേർക്കാൻ ചുമതലയുള്ളവർ 'വന്നു കാണാൻ' ആരെയെങ്കിലും ക്ഷണിക്കുന്നതിനുമുമ്പ്, ''വന്നാൽ കാണാ'' നെന്തുണ്ടാകുമെന്ന് മുന്നമേ ചിന്തിക്കേണ്ടതല്ലേ?

4. നഥാനിയേൽ ദൈവരാജ്യത്തിനുവേണ്ടി കാത്തിരുന്നവനായിരുന്നു. അത്തിമരത്തിൻെറ കീഴിൽ പീഠമിട്ട് മരത്തിൻെറ ശീതളച്ഛായയിലിരുന്ന് മോശയുടെയും പ്രവാചകൻ മാരുടെയും ഗ്രന്ഥങ്ങൾ പാരായണം ചെയ്ത് മനനം ചെയ്യുന്ന സത്യാന്വേഷികളുടെ കൂട്ടത്തിൽ നാഥാനിയേലുമുണ്ടായിരുന്നു. കപടമില്ലാത്ത ഇസ്രായേല്യനെന്ന സാക്ഷ്യം നിസ്സാരമായതല്ല. ''ഹൃദയത്തിൽ വഞ്ചനയില്ലാത്തവൻ ഭാഗ്യവാനാണന്ന് (സങ്കി 32:2) തിരുവെഴുത്തു പറയുന്നു. ദൈവജനമായ ഇസ്രായേലിൽ അവശ്യം ഉണ്ടായിരിക്കേണ്ട ഗുണവിശേഷം ഇതു തന്നെ. ഒന്നു ചിന്തിക്കുകയും മറ്റൊന്നു ഭാവിക്കുകയും, ഒന്നു പറയുകയും അന്യമായതു പ്രവർത്തിക്കുകയും ചെയ്യുന്ന വഞ്ചന ഏറെ ശിക്ഷാർഹമാണല്ലോ. 'ഉടമ്പടി' യിൽ നിന്നും പിന്മാറിയ വഞ്ചനയ്ക്കായിരുന്നു ഇസ്രായേൽ പലപ്പോഴും ശിക്ഷാവിധിയിൽ അകപ്പെട്ടതും.

5. നഥാനിയേലിന് കാട്ടി കൊടുക്കുന്ന ദൈവ ദർശന വാഗ്ദാനം മുമ്പ് യാക്കോബിന് ലഭിച്ച ദർശനത്തിൻെറ നിവർത്തിയാണ് പിതാക്കന്മാരുടെ പാരമ്പര്യമനുസരിച്ച് നാഥനിയേൽ അത്തി

മരച്ചുവട്ടിൽ വായിച്ചുകൊണ്ടിരുന്ന വേദ ഭാഗമോ, ചിന്തിച്ചു കൊണ്ടിരുന്ന സംഗതിയോ ഇതായിരുന്നു. (മുകളിൽ നിന്നും താഴെ നിന്നും മാലാഖമാർ മനുഷ്യപുത്രനെ ശുശ്രൂഷിക്കാനെത്തുന്നു. ഒരേ സമയം അവിടുന്ന് സ്വർഗ്ഗ സിംഹാസനത്തിലും ഭൂമിയിൽ ബലിപീഠത്തിലും മിതി ചെയ്യുന്നുവല്ലോ.

ദൈവിക സ്വഭാവം മനുഷ്യരൂപം പൂണ്ട് ക്രിസ്തുവിൽ ഗോചരമാകുന്ന വണ്ണം കർത്താവിന്റെ വചനങ്ങൾ നമുക്ക് കാണുന്ന കാര്യങ്ങളുടെയും കാണാത്തവയുടെയും സംസർഗ്ഗം നൽകാൻ പോകുന്നവയാണ്.

ദനഹായുടെ ശേഷം മൂന്നാം ഞായർ

**(ജനുവരി 21)**

**വി.യോഹന്നാൻ 3:1-12**

ദൈവത്തിൽ നിന്നുവന്ന ഉപദേഷ്ടാവ് എന്ന പേര് യേശു തള്ളിക്കളയുന്നില്ല, മാത്രമല്ല നിക്കോദിമോസിന്റെ മനസ്സും ആഗമനോദ്ദേശ്യവും ഗ്രഹിച്ച് ചോദിക്കാൻ ആഗ്രഹിച്ചതും, ചോദിക്കാഞ്ഞതുമായ ചോദ്യത്തിന് മറുപടി വളരെ വിശദമായി നൽകുകയും ചെയ്യുന്നു. നിത്യ ജീവൻ പ്രാപിക്കാനുള്ള വഴിയാണ് നിക്കോദിമോസിനു വെളിപ്പെടുത്തുന്നത്.

1. യഥാർത്ഥമായ വാഞ്ചയോടെ സത്യം ഗ്രഹിക്കാൻ ശ്രമിക്കുന്നവരുടെ ഉള്ളിൽ അറിവിന്റെ വെളിച്ചം പകരാൻ ദൈവം എപ്പോഴും തയ്യാറാണ്. നിക്കോദിമോസ് അത്തരമൊരാളാണ്. ജ്ഞാനദാഹി, നിർലോപം അത് ദാനം ചെയ്യാൻ തയ്യാറുള്ള ദൈവത്തോട് അപേക്ഷിക്കട്ടെ എന്ന് വി. യാക്കോബ് ശ്ലീഹാ ഉപദേശിക്കുന്നുണ്ടല്ലോ (യാക്കോബ് 1:5) നിക്കോദിമോസ് രാത്രിയിലാണെങ്കിലും വന്നതുതന്നെ യേശുവിനെ കാണുന്നതിനും മുഖാമുഖ മായി തന്നോടു സംഭാഷിക്കുന്നതിനും, തന്റെ മനസ്സിൽ ഊറിക്കൂടിയിരിക്കുന്ന ചോദ്യങ്ങൾക്ക് മറുപടി തേടുന്നതിനുമാണ്. അറിവിന്റെ അക്ഷയ ഖനികൾ തേടുന്നവർ വിനയപൂർവ്വം ജ്ഞാനദാതാവായ ദൈവത്തെ സമീപിക്കട്ടെ.

2. നിക്കോദിമോസിന്റെ വരവാണ് വീണ്ടും ജനനത്തിനുതകുന്ന സ്നാനത്തെപ്പറ്റി സുവ്യക്തമായി കർത്താവ് അരുളി ചെയ്യുന്നതിന് മുഖാന്തിര മായിത്തീർന്നത്. പാത്തും പതുങ്ങിയുമുള്ള വരവാണെങ്കിലും അയാളുടെ ഒരുക്കത്തെയും അഭിലാഷത്തെയും കർത്താവ് ആദരിക്കുക തന്നെ ചെയ്തു.

3. വെള്ളത്താലും ആത്മാവാലുമുള്ള ജനനമാണ് സ്നാനം. അതിനാൽ സ്നാതൻ ദൈവ രാജ്യത്തിൽ പ്രവേശിക്കുന്നതിന് അർഹനായിത്തീരുന്നു. യോഹന്നാൻ കർത്താവിനെ വെള്ളത്താൽ സ്നനാനപ്പെടുത്തുകയും, പരിശുദ്ധത്മാവ് തന്റെ മേൽ അവസാനിക്കുകയും പിതാവാം ദൈവം ഇവൻ എന്റെ പ്രിയ പുത്രൻ എന്ന് പ്രഖ്യാപിക്കുകയും ചെയ്തത് വി. മാമൂദീസായുടെ അർത്ഥവും ആഴവും നമുക്കു വെളിപ്പെടുത്തുന്നു.

4. പഴയ മനുഷ്യനെ അവന്റെ പ്രവർത്തികളോടുകൂടെ നീക്കി കളഞ്ഞത് കണ്ടാലും സകലവും പുതുതായിരിക്കുന്നു എന്ന സുവാർത്തയുമായി വരുന്ന സ്ഥിതിയാണ് പുനർജന്മം. ഇത് വി.മാമൂദീസയിലൂടെയാണ് സാധിക്കുന്നത്. Born Again ''എന്നു കേട്ടാൽ ഇന്ന്'' charismatic എന്ന ഓമനപ്പേരിൽ അറിയപ്പെടുന്ന പലതുമാണ് മനസ്സിൽ വരുന്നത്. എന്നാൽ വെള്ളത്താലും ആത്മാവാലും ''വീണ്ടും ജനിക്കുന്നവരെയാണ്.'' Born Again എന്ന് കർത്താവു വിളിക്കുന്നത്! അതിനാൽ ജഡത്തിൽ നിന്നുള്ള ജനനത്തിന്റെ പരിമിതികളിൽ നിന്ന് അനന്തമായ സ്വാതന്ത്ര്യത്തിലേക്ക് മനുഷ്യൻ ജനിക്കുന്നു. അതാണ് ജീവനും പരിശുദ്ധാത്മാവാണ് ഈ പരിണാമത്തിനു ഹേതു.

5. വി. മാമൂദീസായേറ്റവർ തങ്ങൾ നേടിയിരിക്കുന്ന പുതുമയെയും പുതിയ ജീവിതത്തെയും കുറിച്ച് നല്ല അവബോധമുള്ളവരാകണം. പഴയ മനുഷ്യന്റെ പഴമയിലേക്കും വഷളത്തത്തിലേക്കും ലോകമയത്വത്തിലേക്കും തിരിയെരുത് എന്ന കല്പനയും അതിൽ ഉൾക്കൊള്ളുന്നു.

6. ഭൂമിയിൽ സംഭവിക്കുന്ന കാര്യങ്ങൾ ഗ്രഹിക്കുവാൻ മടിക്കുന്നവർക്ക് അദൗമമായവയെക്കുറിച്ച് മനസ്സിലാക്കാൻ പ്രയാസമാകും. ലൗകീക കാര്യമോ, ആത്മീയകാര്യമോ ഏതായാലും മനസ്സും ശ്രദ്ധയും, ചിന്തയുമെല്ലാം ഇവിടെ 'കാണുന്ന' കാര്യങ്ങളിൽ മാത്രം

ഊന്നുന്നവർക്ക് ആത്മീയതയിൽ പുരോഗതി നേടുക മിക്കവാറും അസാദ്ധ്യമാണ്.

മാമ്മോദീസ വഴി വീണ്ടും ജനിച്ച നാമെല്ലാം പുതുതായി ജനിച്ച-വരാണ്. ആ പുതുമ ഇന്നും നമ്മിൽ അവശേഷിക്കുന്നുവോ?

ദനഹായുടെ ശേഷം നാലാം ഞായർ

**(ജനുവരി 28)**

**വി. മർക്കോസ് 6:1-6**

യേശു തൻെറ സ്വന്ത സ്ഥലത്തും, പരിചയക്കാരുടെ ഇടയിലും സ്വീകരിക്കപ്പെടാതെ തിരസ്കരിക്കപ്പെടുന്നതാണ് രംഗം. കപ്പർനഹൂമിലെ സുന്നഗോഗിൽ അദ്ദേഹം ഉപദേശിക്കുക പതിവായിരുന്നു. സാധാരണൻെറ അസാധാരണ കഴിവുകളും ഗുണ വിശേഷങ്ങളും അംഗീകരിക്കാത്ത ''വലിയവരാണ്'' യേശുവിനെ ചെറുതായിക്കാണാൻ വെമ്പൽ കൊള്ളുന്നത്. അവരുടെ അവിശ്വാസം ദൈവത്തിനുപോലും അത്ഭുതം ഉളവാക്കുന്നതാണ്.

1. അന്യരിലെ നന്മകൾ - നമ്മിലേതെന്നപോലെ - കാണുകയും അംഗീകരിക്കുകയും പരസ്യമായി ശ്ലാഘിക്കുകയും ചെയ്യുന്നത് വ്യക്തിത്വത്തിൻെറയും, മനുഷ്യത്വത്തിൻെറയും ഒരു പ്രധാന അംശമാണ്. മറിച്ച്, അന്യർ തന്നേക്കാൾ ''വലുതായി'' പ്പോകുമോ എന്ന ഭയം നിമിത്തം, അവരിൽ എത്ര മികച്ച വിശേഷങ്ങൾ ഉണ്ടായാലും അതിനെയെല്ലാം ചെറുതായിക്കാണാൻ മാത്രം ശ്രമിക്കുന്നത് അസൂയയുടെയും, സ്നേഹം മനുഷ്യത്വം എന്നിവയുടെ അഭാവത്തിൻെറയും ലക്ഷണമാണ്. സദ്രായനായ യേശുവിൻെറ ജ്ഞാനവചനങ്ങൾ കേൾക്കുകയും, അവിടുന്നു ചെയ്ത അത്ഭുതങ്ങളെ കാണുകയും ചെയ്തിട്ടും അത് അംഗീകരിക്കാൻ തയ്യാറാകാത്തവർ എങ്ങനെ ''വലിയവരാകും''?

**മരണത്തെ മുന്നറിഞ്ഞ് ജീവിതത്തെ ''സംസ്കരിക്കു''ന്നവനാണ് ജ്ഞാനി. അയാളുടെ കണ്ണും മനസ്സും ഈ ഭൂമിയിൽ കുടുങ്ങിക്കിടക്കുകയില്ല. പ്രകൃത്യാതീത സത്യങ്ങളിലേക്ക് അയാളുടെ അന്തർ നേത്രങ്ങൾ ഉറ്റുനോക്കിക്കൊണ്ടിരിക്കും**

2. എന്നാൽ സ്വന്ത സ്ഥലത്ത് അംഗീകാരവും ആദരവും കിട്ടാതെ പോരുന്നവർ അന്യസ്ഥലത്ത് ബഹുമാനിതരാകുന്നു എന്നത് ഒരു സാധാരണ ലോകസത്യം മാത്രം. സ്വന്ത ജനമായ എബ്രായർ തന്നെ തിരസ്കരിച്ചെങ്കിൽ തള്ളിക്കളഞ്ഞ കല്ല് മൂലക്കല്ലായിത്തീർന്ന്, പുറത്തുള്ളവരാൽ ആഹ്ലാദപൂർവ്വം സ്വീകരിക്കപ്പെടും. യഹൂദസഭ വെളിച്ചത്തിൽ നിന്നും അകന്നു, പുറജാതികളിൽ നിന്നു വിളിച്ചു ചേർക്കപ്പെട്ട സഭ തന്നെ ആരാധിക്കുന്നു.

3. അവരുടെ അവിശ്വാസം അവിടുത്തേക്ക് അതിശയമുളവാക്കി. ദൈവത്തിനുപോലും ആശ്ചര്യം ഉളവാക്കുന്നതാണ് മനുഷ്യൻെറ അവിശ്വാസവും അവിശ്വസ്തതയും. വിശ്വാസത്തിൻെറ നായകനും, പൂർത്തീകരിക്കുന്നവനുമെന്നും വി. പൗലൂസ് കർത്താവിനെ വിളിക്കുന്നു. ദൈവം മനുഷ്യനെ നന്മയിലൂടെ തന്നിലേക്കാകർഷിക്കുന്നുമുണ്ട്. ഇതെല്ലാമായിട്ട് പുറം തിരിഞ്ഞു നിൽക്കുന്നതു കാണുമ്പോൾ ആർക്കാണ് ആശ്ചര്യമുണ്ടാകാതെയിരിക്കുക!

4. അഹംഭാവവും അസൂയയും മൂലമാണ് യേശുവിനെ അംഗീകരിക്കാൻ യഹൂദപ്രമുഖർ വിസമ്മതിക്കുന്നത്. തങ്ങൾക്കാകാത്തത് ചെയ്യുകയും തങ്ങളെക്കാൾ വലിയവനായി കാണപ്പെടുകയും ചെയ്യുന്നവനെ അവർ മനസ്സാ വെറുത്തു. അവൻ ചെയ്ത നല്ലകാര്യങ്ങളെ വസ്തുനിഷ്ഠമായി വിലയിരുത്തുന്നതിനുള്ള വിനയപൂർവ്വമായ അന്തർജ്ഞാനം അവരിൽ ഉദിക്കുന്നില്ല.

## ധ്യാനം

4. അനന്തരഫലമോ? അവരുടെ അഹന്തയും തത്ജന്യമായ അവിശ്വാസവും ദൈവികതയുടെ ഒഴുക്ക് തടസ്സപ്പെടുത്തി. "അവിടെ വലിയ അത്ഭുതങ്ങളൊന്നും പ്രവർത്തിക്കാൻ യേശുവിനു കഴിഞ്ഞില്ല". ദൈവത്തേയും ദൈവ കാരുണ്യത്തെയും നിഷേധിക്കുവാൻവരെ മനുഷ്യനു സ്വാതന്ത്ര്യമുണ്ടല്ലോ?

5. ഒരുവന്റെ കുലമഹിമ, ധനം, തൊഴിൽ, വർണ്ണം, വിദ്യാഭ്യാസ സ്ഥിതി എന്നിങ്ങനെ ഒരുകാര്യത്തിലും അയാളെ ചെറുതായിക്കാണുന്നത് ന്യായീകരിക്കത്തക്കതല്ല. മനുഷ്യനാണ് വലുത്. മാന്യമായ എന്തു തൊഴിൽ ചെയ്താലും, അതെത്ര നിസ്സാരമായാലും അതുകൊണ്ട് അയാൾ കുറഞ്ഞവനാകുന്നില്ല. ഏതു തൊഴിലിനും അതതിന്റെ മാന്യതയുണ്ട്. ജോലി ചെയ്യാതെ അലസമായിരിക്കുന്നതാണ് മനുഷ്യനെ "ചെറുതാക്കുന്നത്". "ഇവൻ തച്ചന്റെ മകനല്ലോ" എന്നു പറഞ്ഞുകൊണ്ട് പരീശർ അവജ്ഞയോടെയാണ് യേശുവിനെ വീക്ഷിക്കുന്നത്.

### കൊഹനെ ഞായർ

### (ഫെബ്രുവരി 4)

വി. മത്തായി 24: 42-51; 25: 13-20

വി. ലൂക്കോസ് 19:11-27

അഹറോനും ഹൂരും മോശയുടെ കരങ്ങൾ ഇരുപുറവും താങ്ങിയതിനാൽ "അവന്റെ കൈ സൂര്യൻ അസ്തമിക്കുന്നതുവരെ ഉറച്ചു നിന്നു" (പുറ.17:12). വൈദികഗുണങ്ങളോട്ജനങ്ങൾക്കുള്ളകടപ്പാടും വൈദികർ എന്തു ചെയ്യുന്നു എന്നതും സ്പഷ്ടമാക്കുന്ന ഒരു രംഗമാണിത്. പുരോഹിതൻ ജനങ്ങളുടെ ആവശ്യങ്ങളെ മുട്ടിപ്പായി ദൈവ സന്നിധിയിലർപ്പിക്കുന്നു. ജനങ്ങൾ അന്ത്യം വരെ പുരോഹിതനെ താങ്ങി നിർത്തുന്നു. ഈ മാതൃക എത്ര അനുകരണീയം!

1. പുരോഹിതൻ സൈന്യങ്ങളുടെ ദൈവത്തിന്റെ ദൂതനാകുന്നു. അതിനെപ്പറ്റി പുരോഹിതനും ജനങ്ങളും ഒരുപോലെ അനുസ്മരിക്കേണ്ടതാണ്. ദൈവത്തോടും ജനത്തോടുമുള്ള കടപ്പാടിനെപ്പറ്റി പുരോഹിതന്മാരും, ദൈവത്തോടും പുരോഹിതന്മാരോടുമുള്ള കടപ്പാടിനെപ്പറ്റി ജനങ്ങളും നിരന്തരം ബോദ്ധ്യമുള്ളവരാകണം. സൈന്യങ്ങളുടെ യഹോവയുടെ ദൂതൻ ദിവ്യസന്ദേശ വാഹിയാകയാൽ, അദ്ദേഹത്തിന്റെ നടപടികളും സംസാരങ്ങളുമെല്ലാം തദനുസൃതമായിരിക്കണം.

2. തനിക്കേൽപ്പിക്കപ്പെട്ട താലന്തുകൾ ഉപയോഗിച്ച്, ആത്മാക്കളെ നേടി, പാപികളെ നേർവഴി കാണിച്ച്, ഉത്തമ ദൃഷ്ടാന്തമായി കാലം കഴിക്കുന്ന ജാഗരൂകനായ ഇടയന്, "നല്ലവനും വിശ്വസ്തനുമായ ദാസനെ" എന്ന സംബോധന അന്ത്യ നാളിൽ കേൾക്കാനാകും. മറിച്ചായാലത്തെ ദുരന്തം എത്ര ഭയാനകം! ഏല്പിക്കപ്പെട്ട ദ്രവ്യം ഉപയോഗിച്ച് വ്യാപാരം ചെയ്യാതെ, അത് നിലത്തു മറച്ചുവച്ചിട്ട് മറ്റു 'ബിസിനസി'നു പോയാൽ 'ദുഷ്ടനും മടിയനുമായ' ദാസന്റെ ഓഹരി യായിരിക്കും കാത്തിരിക്കുക.

3. യജമാനൻ നൽകുന്ന ജോലി യജമാനന്റെ പ്രജകളെ ശുശ്രൂഷിച്ച്, യഥാസമയം ഭക്ഷണം നൽകി വളർത്തി, ആപത്തിൽ നിന്നും കാത്തു കൊള്ളുക എന്നതാണ്. മറ്റു പല കാര്യങ്ങളിലും വിജയകരമായി ഇടപെട്ടു പ്രവർത്തിക്കുവാൻ ഭൃത്യനും കഴിഞ്ഞേക്കാം. പക്ഷേ ഏല്പിച്ച ജോലി അവഗണിച്ചാൽ യജമാനൻ അത് അംഗീകരിക്കുകയില്ല; കാരണം അത് ആടുകളെ ശുശ്രൂഷിക്കുന്ന ചുമതലയോടുള്ള അവഗണനയാണ്. അവരുടെ ഓഹരി 'കപടഭക്തി'ക്കാരോടൊപ്പമാണ്. വേഷം കെട്ടിയിട്ട്, പ്രവൃത്തിയില്ലാതെ ഭാവം മാത്രമുണ്ടായിരിക്കുന്നത് കപടഭക്തിയല്ലേ?

(ശേഷം 24 ൽ)

# മൗനം പാലിക്കുന്ന വേരുകൾ

(iii)

ഫാ. ഡോ. കെ.എം. ജോർജ്ജിന്റെ Silent Roots എന്ന ഗ്രന്ഥത്തിന്റെ ആസ്വാദനം.

അനുധ്യാനത്തിൽ ബുദ്ധിയും മനസ്സും ആത്മാവുമെന്നപോലെ ഇന്ദ്രിയങ്ങളും നിർലീനമായിത്തീരുന്നു. ധ്യാനം വ്യക്തിത്വത്തിന്റെ സമസ്ത തലങ്ങളെയും സമാശ്ലേഷിക്കുന്നു. ആരാധിക്കുന്നവർ ആരാധനയായി മാറുന്നു. ആരാധിക്കുമ്പോൾ അനൈഛികമായി അശ്രുക്കൾ വർഷിക്കുന്നവർ ഭാഗ്യന്മാരാണ്. പ്രാർത്ഥന നടത്തുമ്പോൾ സ്വാഭാവികമായി കണ്ണുകളിൽ വന്നു നിറയുന്ന കണ്ണുനീർ ദൈവത്തിന്റെ ദാനമാണ്. ചെയ്തു പോയ പാപത്തെപ്പറ്റിയുള്ള പശ്ചാത്താപവും, ദൈവത്തിൽ നിന്നുമകന്നതിലുള്ള വേദനയും, വരാനുള്ള ശിക്ഷയെപ്പറ്റിയുള്ള ദയവുമെല്ലാമാകാം അശ്രുധാരയ്ക്കുനിദാനം. അശ്രുക്കൾ വിഫലമാകുന്നതു ഭയത്തിൽ നിന്നെന്നതിനുപകരം സ്നേഹത്തിൽ നിന്നും അതു നിർഗ്ഗളിക്കുമ്പോഴാണ്. വിശുദ്ധന്മാർ പാപികൾക്കുവേണ്ടി മാത്രമല്ല പിശാചുകൾക്കു വേണ്ടിപ്പോലും പ്രാർത്ഥിക്കാറുണ്ട്. പൗരസ്ത്യ ക്രൈസ്തവ ചിന്തയാൽ തിന്മയ്ക്കു സത്താപരമായ അടിസ്ഥാനമില്ല. അതുചരിത്രത്തിലെ അതിശക്തമായ പ്രതിഭാസമാണ്. ഈറനണിഞ്ഞ കണ്ണുകളോടെ വിശ്വാസി സർവ്വ സൃഷ്ടിക്കു വേണ്ടിയും പ്രാർത്ഥിക്കുന്നു. ഡോസ്റ്റോവ്സ്കിയുടെ അവിസ്മരണീയ കഥാപാത്രമായ ഫാദർ സൊസീമ നൽകുന്ന പ്രബോധനം പൗരസ്ത്യപാരമ്പര്യത്തിൽ പെട്ട ശക്തമായ പ്രബോധനമാണ്.

''ദൈവത്തിന്റെ സൃഷ്ടിയെ മുഴുവൻ
സ്നേഹിക്കുക, അതിനെ മുഴുവൻ അതിന്റെ
മണൽത്തരിയെപ്പോലും
സ്നേഹിക്കുക, എല്ലാ
ഇലയെയും ദൈവ
പ്രകാശത്തിന്റെ ഓരോ
രശ്മിയെയും, മൃഗങ്ങളെയും,
സസ്യ ലതാദികളെയും,
സർവ്വത്തെയും സ്നേഹിക്കുക''.

സർവ്വതിനും വേണ്ടി കണ്ണീർ ചൊരിഞ്ഞു പ്രാർത്ഥിക്കുക. പരിസ്ഥിതി സൃഷ്ടിച്ച പ്രശ്നങ്ങളെ നേരിടുന്ന ആധുനിക മനുഷ്യന് സർവ്വസൃഷ്ടിയേയും സ്നേഹിക്കുന്നതിന്റെയും സർവ്വതിനും വേണ്ടി പ്രാർത്ഥിക്കേണ്ടതിന്റെയും ആവശ്യത്തെപ്പറ്റി ഇനിയും ബോദ്ധ്യപ്പെട്ടിട്ടില്ലെന്നതു വേദനാജനകമാണു.

## വിശുദ്ധ വിഡ്ഢികൾ

അത്യാഗാധമായ ക്രിസ്തു ഭക്തി പലരെയും പ്രത്യേകിച്ചു റഷ്യയിലും മറ്റും ദൈവത്തിന്റെ വിഢ്ഢികളാക്കിതീർത്തിടുന്നു. അവരെ വിശുദ്ധ-വിഡ്ഢികളെന്നാണു വിവരിക്കാറുള്ളത്. ഭക്തിയുടെ പാരമ്യത്തിൽ ഏകകാലത്ത് തീർത്ഥാടകനും, സഞ്ചാരിയും, അവധൂതനും,

പ്രവാചകനും, യോഗിയും, വിദേശിയും സന്ന്യാസിയുമായ ഭക്തൻവിശുദ്ധ വിഡ്ഢിയായി പരിണമിക്കുന്നു. പരിവേഷ്യത്തിൽ സർവ്വവും ഉപേക്ഷിച്ചു മനുഷ്യ ശരീരം ധരിച്ച ദൈവം തന്നെയാണ് ഒന്നാമത്തെ വിഡ്ഢി. മനുഷ്യരുടെ തലത്തിൽ മികച്ച വിഡ്ഢി വിശുദ്ധ പൗലോസായിരുന്നില്ലേ? തനിക്കുണ്ടായിരുന്ന അവകാശങ്ങളും സ്ഥാനങ്ങളും നസ്രായനു വേണ്ടി അദ്ദേഹം പരിത്യജിച്ചില്ലേ? കൊരിന്ത്യക്കുള്ള ലേഖനത്തിൽ വി. പൗലോസ് എഴുതി "ശകാരിക്കപ്പെടുമ്പോൾ ഞങ്ങൾ അനുഗ്രഹിക്കുന്നു, പീഢിപ്പിക്കപ്പെടുമ്പോൾ ഞങ്ങൾ സഹിക്കുന്നു, അപമാനിയ്ക്കപ്പെടുമ്പോൾ ഞങ്ങൾ ദയാപൂർവ്വം സംസാരിക്കുന്നു. ഞങ്ങൾ ലോകത്തിൻെറ ചപ്പു ചവറായിത്തീർന്നിരിക്കുന്നു. ഇന്നേവരയും സർവ്വതിൻേറയും മട്ടുമാത്രമായിതീർന്നിരിക്കുന്നു. പ്രവാചക ദൗത്യത്തോടെ വരാനുള്ള ദൈവരാജ്യവും ഇന്നത്തെ ലോകവും തമ്മിലുള്ള അന്തരത്തെ വിശുദ്ധ വിഡ്ഢികൾ വെളിപ്പെടുത്തി. ദൈവരാജ്യത്തിൻെറ അനുഭവം അവർക്ക് സിദ്ധിച്ചിരുന്നു. അധിക്ഷേപങ്ങളും അപമാനങ്ങളും അവർ സ്വയമായി ഏറ്റെടുക്കുന്നു. തങ്ങളുടെ വിനയത്തേയും സൗമ്യതയെയും ദയയെയും വളർത്തുന്നു. തങ്ങളെ പീഢിപ്പിച്ചവരോടും ശത്രുക്കളോടും സ്നേഹം പുലർത്തുവാൻ അഭ്യസിക്കുന്നു". ആദ്ധ്യാത്മികതയുടെ നിർമ്മലമായ ഒരി ഭാവമാണ് വിശുദ്ധ വിഡ്ഢികളിൽ നാം ദർശിക്കുന്നത്.

**പ്രൊഫ. കെ.എം. തരകൻ**

സാർത്ഥകമായ എക്യുമെനിക്കൽ ഡയലോഗുകൾ നടക്കുന്ന ഈ ഘട്ടത്തിൽ ഓർത്തഡോക്സ് സഭയുടെ ആദ്ധ്യാത്മികതയെപ്പറ്റിയുള്ള ധാരണ ഇതര സഭകൾക്ക് നിവേദിക്കേണ്ടതു ആവശ്യമാണ്. ഫാദർ ജോർജ്ജ് സൂചിപ്പിക്കുന്നത് എക്യുമെനിക്കൽ സംഭാഷണങ്ങൾ മൂർത്തവും പ്രകടവുമായ സഭാതലങ്ങളെപ്പറ്റി മാത്രമെ സാധാരണ ചർച്ച നടത്താറുള്ളു എന്നാണ്.

## സഭ അമ്മയാണ്

ആരാധനയുടെ ആത്മാവു അമൂർത്തമാണു, അതിനെയെങ്ങനെയാണു മറ്റുള്ളവരുടെ സമക്ഷം അവതരിപ്പിക്കുക. ഓരോ സഭയുടെയും താത്വികമായ നിലപാടു വിശദീകരിക്കുന്നതുകൊണ്ടു മാത്രം സഭകൾ തമ്മിലുള്ള സമ്പർക്കം സജീവമാവുകയില്ല. ഓരോ സഭാ വിഭാഗത്തിനും അറിവു ലഭിക്കുന്ന ഇതര സഭാ വിഭാഗങ്ങളുടെ ആന്തിരകവും ആദ്ധ്യാത്മികതവുമായ ജീവിതത്തെപ്പറ്റിയാണു, സഭകൾ നൽകുന്ന സമസ്താനുഭവങ്ങളെപ്പറ്റിയാണ്. സമസ്താനുഭവങ്ങളിൽ പ്രത്യക്ഷത്തിൽ സരളവും ലളിതവുമെന്നു തോന്നുന്ന ധാരാളം സൽക്കൃത്യങ്ങൾ ഉൾപ്പെടുന്നു. ദാഹിക്കുന്ന ആളിനു യഥാവസരം തണുത്ത വെള്ളം അഗാധമായ പ്രാർത്ഥനയുടെ നെടുവീർപ്പുകൾ എന്നിങ്ങനെ പലതും അതിലുൾപ്പെടുന്നു. (വേർഡ്സ് വർത്തു വിവരിക്കുന്ന നാമാരുമോർമ്മിക്കാനിടയില്ലാത്ത

സ്നേഹത്തിൻെറയും ദയയുടെയും ചെറിയ ചെറിയ കർമ്മങ്ങളും അതിൽ പ്പെടും). പൗരസ്ത്യ പാരമ്പര്യത്തിൽ സഭ സ്നേഹ നിധിയായ മാതാവാണ്. അമ്മ ഇത്തരം കാര്യങ്ങളെല്ലാം ഓർമ്മയാൽ സൂക്ഷിക്കുന്നു. ഓർത്തഡോകസ് സഭ ദിവ്യ ബലിയിൽ വലുതും ചെറുതുമായ സമസ്ത സൽക്രീയകളെയും സംവഹിക്കുന്നു. ഓർത്ത-ഡോക്സ് വിശ്വാസത്തിൽ സഭ "വിശ്വാസി-കളുടെ ഒരു കൂട്ടായ്മ" മാത്രമല്ല സഭ അമ്മയാണ്. ക്രിസ്തുവിൻെറ ശരീരമാണ്. മണവാട്ടിയാണ്.

സഭയെ ഈ വിധത്തിൽ കാണാൻ പ്രൊട്ടസ്റ്റ-ൻറുകാർക്കോ, സഭയെ കൂട്ടായ്മയായി മാത്രം കാണാൻ ഓർത്തഡോക്സ്കാർക്കോ സാധ്യമല്ല. വിശ്വാസികളുടെ കൂട്ടായ്മയെന്ന നിലയ്ക്കു സഭ അതാതു സന്ദർഭങ്ങളിൽ വേണ്ടിവന്നാൽ പശ്ചാ-ത്തപിക്കണമെന്നാണ് പ്രൊട്ടസ്റ്റൻറു ചിന്താഗതി.

ക്രിസ്തുവിൻെറ മണവാട്ടിയെന്ന നിലയിൽ സഭയ്ക്കു പശ്ചാത്തപിക്കാൻ സാധ്യമല്ലെന്നാണു ഓർത്തഡോക്സ് വിക്ഷണം. അതെ സമയം ജനങ്ങളെ പശ്ചാത്തപിയ്ക്കാൻ പ്രേരിപ്പിക്കുന്നത് സഭാ മാതാവാണ്. ക്രിസ്തീയമായ ജീവിതം നയിച്ചു ദൈവീകരണം സാക്ഷാത്താക്കാനും സഭാമാതാവു വിശ്വാസികളെ പരിശീ-ലിപ്പിക്കുന്നു. സഭാ സന്താനങ്ങളെ ദൈവസുതരാ-ക്കുന്നതിനു സഭ പരിശുദ്ധാത്മാവു മൊത്തു പ്രവർത്തിക്കുന്നു. ഓർത്തഡോക്സ് പാരമ്പ-ര്യത്തെപ്പറ്റി ഇന്നും പ്രൊട്ടസ്റ്റൻറ് ലോകത്തിനു അധികമൊന്നും അറിഞ്ഞു കൂടാ.

## സത്യത്തിൻെറ ആത്മാവ്

ഓർത്തഡോക്സ് ആദ്ധ്യാത്മികതയെപ്പറ്റി ഏതാനും മൗലിക വസ്തുതകൾ ഫാദർ ജോർജ്ജ് എടുത്തു കാണിക്കുന്നു. ഓർത്തഡോക്സ് വേദശാസ്ത്രത്തിൻെറ കാവ്യ ഭാഷ കേവലം ആലങ്കാരികമല്ല. അതു സത്യത്തിൻെറ ആവിഷ്ക്കാരമാണ്. സത്യത്തെ രൂപാവിഷ്-ക്കരിക്കാൻ കേവലം യുക്തിപരമായ ഗദ്യത്തെക്കാൾ ഏറെ സമർത്ഥം കാവ്യ-ത്തിൻേറയും തക്സായുടെയും ഭാഷയാണ്. ചരിത്രത്തെപ്പറ്റി പ്രൊട്ടസ്റ്റൻറുകാർ പുലർത്തുന്ന ധാരണയിൽനിന്നും വ്യത്യസ്തമാണ് ഓർത്ത-ഡോക്സ് ചരിത്ര സങ്കല്പം. ഓർത്തഡോക്സ് സഭ ഒരുവിധത്തിലും ചരിത്രത്തെ രേഖാധിപരമായോ സന്തതം മുന്നോട്ടു ഗമിക്കുന്നതായോ വീക്ഷിക്കുന്നില്ല. ഒരു തലത്തിൽ സഭ സ്വയം ശൂന്യമാക്കി ക്രിസ്തുവിനെ സ്വാശീകരിക്കുകയും കാലത്തികവിൽ ഉദയം ചെയ്യുന്ന മോക്ഷത്തെ ലക്ഷ്യമാക്കുകയും ചെയ്യുന്നു. ചരിത്രത്തെപ്പറ്റിയും കാലത്തെപ്പറ്റിയുമുള്ള ഓർത്തഡോക്സ് ദർശനം പ്രൊട്ടസ്റ്റൻറു ദർശനത്തിൽ നിന്നും തികച്ചും ഭിന്നമാണ്.

(തുടരും)

**ആദ്ധ്യാത്മീകതയുടെ വേരുകൾ അങ്ങ് അഗാധത്തിലാണ്, അവ അദൃശ്യങ്ങളാണ്. അവ വെള്ളവും വളവും തേടി സർവ്വസ്വാതന്ത്രമായി മണ്ണു തുളച്ചിറക്കുന്നു. ഓർത്തഡോക്സ് വിശ്വാസത്തിൽ ക്രിസ്തുവാണ് നമ്മെ ആദ്ധ്യാത്മികതയുടെ വേരുളിലേക്ക് അനുനയിക്കുന്നത്. സ്വയം ശൂന്യമാകുന്ന ക്രിസ്തുവിൽ മനുഷ്യരാശിയുടെയും വിശ്വത്തിൻെറയും നിശ്ശബ്ദ വേരുകളെ വിശ്വാസികൾ കണ്ടെത്തുന്നു.**

# ദൈവകരുതൽ

ഫാ. ഏ.എം. വർഗീസ്, പന്തളം

ദൈവപരിപാലനത്തെപ്പറ്റി അറിയുവാൻ പരിജ്ഞാനം ആവശ്യം. ദൈവദർശനത്തിലേക്ക് നമ്മെ കടത്തിവിടുന്ന കവാടവും ഗോവേണിയും സാധാരണ ജ്ഞാനമല്ലെന്നും അതു പരിജ്ഞാനമാണെന്നും തിരുവചനവും ദിവ്യാനുഭൂതിയുടെ അനുഭോക്താക്കളും സാക്ഷിക്കുന്നു. ദൈവത്തിന്റെ അത്ഭുത വ്യാപാരങ്ങളെപ്പറ്റി ധ്യാനനിരതനായ ദാവീദിന്റെ മനസ്സുയർത്തിയ മഞ്ജുഗാനം പരിജ്ഞാനത്തിന്റെ വിലയെപ്പറ്റി പ്രത്യേകം പറയുന്നു. ''ഈ പരിജ്ഞാനം എനിക്ക് അത്യത്ഭുതമാകുന്നു. അത് എനിക്ക് ഗ്രഹിച്ചു കൂടാതെ വണ്ണം ഉന്നതമായിരിക്കുന്നു''. (സങ്കീ. 139:6) മനുഷ്യ ബുദ്ധിയുടെ ത്രാസിൽ തുലനം ചെയ്യുവാനോ അളവുകോലിൽ തിട്ടപ്പെടുത്തുവാനോ സാധിക്കാത്ത സംഗതിയാണ് ദൈവപരിപാലനത്തിന്റെ ദിവ്യ രഹസ്യം. ഈ തത്വം നേരാംവണ്ണം ഗ്രഹിക്കാതെ വൻകാര്യങ്ങളെ വിലയിരുത്തുവാൻ മുതിരുന്ന കേവല ജ്ഞാനികൾ, പരിജ്ഞാന ദാരിദ്ര്യത്തിന്റെ പരിധിയിൽ നിന്നുകൊണ്ട് നോക്കിയാൽ മൂഢന്മാരാണെന്നു കാണാം. ''ദൈവത്തെ അന്വേഷിക്കുന്ന ബുദ്ധിമാനുണ്ടോയെന്നു കാൺമാൻ യഹോവ സ്വർഗ്ഗത്തിൽ നിന്ന് മനുഷ്യ പുത്രന്മാരെ നോക്കുന്നു; ദൈവം ഇല്ല എന്ന് മൂഢൻ തന്റെ ഹൃദയത്തിൽ പറയുന്നു'' (സങ്കീ. 14: 1-2).

## ദൈവപരിപാലനം

കേവലം ഉപരിപ്ലവങ്ങളായ മതാധിഷ്ഠിത മാർഗ്ഗ പ്രവാഹങ്ങളിൽ ഒഴുകുന്നവരും മുഴുകുന്നതുമായ മുക്കാൽ പങ്കും മറന്നുപോകുന്നതും ആസ്വദിക്കാത്തതുമായ ഒരു കാര്യമാണ് ദൈവത്തിന്റെ പരിപാലന പരിപാടികൾ. ഈദൃശ്യമാനുഷിക ദൗർബല്യങ്ങളെപ്പറ്റി വിലപിക്കുക മാത്രമല്ല അനുതപിക്കുക കൂടി ചെയ്യുന്നു.

ഒരു നീതിമാന്റെ ഹൃദയ സ്പർശിയായ അനുഭവസാക്ഷ്യം നമ്മെ ഉണർത്തട്ടെ. അതു മറ്റാരുമല്ല. നിഷ്ക്കളങ്കനും നേരുള്ളവനും ദൈവഭക്തനും ദോഷം വിട്ടകലുന്നവനുമെന്ന് യഹോവയാൽ സാക്ഷ്യം ലഭിച്ച ഊസ്ദേശക്കാരൻ ഈയോബ് എന്ന പുരുഷൻതന്നെ. (ഇയ്യോ 1:8) നല്ല സാക്ഷ്യം ലഭിച്ചവനെങ്കിലും അതിനിഗൂഢമായ ദൈവിക രഹസ്യങ്ങൾ ഇനിയും വളരെയധികം കാണുവാനും ഗ്രഹിപ്പാനും ഉണ്ടെന്നുള്ള നിലയിൽ ഇയ്യോബ് എന്തോ കുറവുള്ളവനെപ്പോലെ ഏറ്റുപറച്ചിൽ നടത്തുന്നു. ''അവൻ എന്റെ അരികെ കൂടി കടക്കുന്നു; ഞാൻ അവനെ കാണുന്നില്ല; അവൻ കടന്നു- പോകുന്നു; ഞാൻ അവനെ അറിയുന്നതുമില്ല; അവൻ അറിഞ്ഞു കൂടാത്തവൻ കാര്യങ്ങളെയും എണ്ണമില്ലാത്ത അത്ഭുതങ്ങളെയും ചെയ്യുന്നു.'' (ഇയ്യോ, 9: 10-11)

മേൽപ്പറഞ്ഞ സ്വയം താഴ്ത്തലിന്റെ ഏറ്റുപറച്ചിലിന്റെയും ഫലമായി ഇയ്യോബിന് അനുഗ്രഹത്തിന്റെയും കൃപയുടെയും കടാക്ഷം കൂടുതൽ ലഭിച്ചുവെന്ന് കാണാം. പരിജ്ഞാനത്തിന്റെ കൃപ അവനുപകർന്നു കൊടുക്കുവാൻ അനുയോജ്യമായ ഒരു കളരി ഇയ്യോബിനുവേണ്ടി ദൈവം ഒരുക്കുന്നു. എന്താണ് ആ കളരി? യഹോവ ചുഴലിക്കാറ്റിൽ നിന്ന് ഇയ്യോബിനോടുസംസാരിക്കുവാൻ

തുടങ്ങുന്നു. ആ ദുവ്യ സംഭാഷണങ്ങളിൽ അധികപങ്കും ചോദ്യരൂപത്തിലാണ്. (ഇയ്യോ 38:3) നാല് അദ്ധ്യായങ്ങളിലായി ഏകദേശം 75 ചോദ്യങ്ങളാണ് ഇയ്യോബിനോടു ചോദിച്ചിരിക്കുന്നത്. ഇടയ്ക്കിടെ ഉത്തരമായി യഹോവാ തന്നെ ഏതാനും വിവരങ്ങൾ നൽകിയിട്ടുണ്ടെങ്കിലും ഏറിയ പങ്കും ചോദ്യങ്ങളാണ്. ദൈവപരിപാലനവും കരുതലും എത്ര ആഴവും പരപ്പുമുള്ള വിഷയമാണെന്ന് പ്രസ്തുത ചോദ്യങ്ങൾ സശ്രദ്ധം പഠിച്ചാൽ മനസ്സിലാക്കാവുന്നതാണ്. (ഇയ്യോ 38, 39, 40, 41 എന്നി അദ്ധ്യായങ്ങൾ)

## പരിജ്ഞാന പ്രാപ്തി

പരിജ്ഞാന പ്രാപ്തിയാൽ പരിശോഭിതനായതിന്റെ ഫലമാണ് 42-ാം അദ്ധ്യായത്തിലെ ഇയ്യോബിന്റെ ഉത്തരങ്ങൾ. യോബിന്റെ നീതിയും ഭക്തിയും അർത്ഥപൂർണ്ണമാക്കും വിധമുള്ള ഉത്തരം. ഭൗമീക ദാനങ്ങളെക്കാൾ എത്രയോ മഹത്താണ് പരിജ്ഞാന ദാനമാണ് ഇയ്യോബ് മനസ്സിലാക്കിയപ്പോൾ വിനയാന്വിതനായി ദൈവത്തെ മഹത്വപ്പെടുത്തുന്ന ഉത്തരം. അത്ഭുതവാനായ ദൈവത്തിന്റെ പരിപാലനവും കരുതലും ഗ്രഹിച്ച മാത്രയിലാണ് യഥാർത്ഥത്തിൽ ദൈവത്തെ മുഖാമുഖമായിക്കണ്ടതെന്ന് ഇയ്യോബ് സാക്ഷ്യപ്പെടുത്തുന്നു. (ഇയ്യോ 42:5) ഇയ്യോബിന്റെ ഈ സാക്ഷ്യം സത്യാന്വേഷികൾക്ക്സഹായകമല്ലേ?

ഭക്തിമാർഗ്ഗങ്ങളുടെ വക്താക്കൾ ആകുന്നതുകൊണ്ടോ, ഭക്തി കടുത്ത ബാഹ്യാനുഷ്ഠാനങ്ങൾ കൊണ്ടോ, ആഗ്രഹങ്ങൾ സാധിപ്പിച്ചുതരുന്ന ഒരു ഇഷ്ട മൂർത്തിയായിമാത്രം ദൈവത്തെ ആശ്രയിക്കുന്നതു കൊണ്ടോ ഒരുവനിൽ പരിശുദ്ധാത്മദാനമായ പരിജ്ഞാനം ഉണ്ടാകുന്നില്ല. അവനവൻ അഭിലഷിക്കുന്നതിൻ പ്രകാരം

## കൗൺസലറുമായി അഭിമുഖം

ഞാൻ 22 വയസ്സു കഴിഞ്ഞ ഒരു ബിരുദധാരിയാണ്. എനിക്കു വിവാഹാലോചനകൾ, മാതാപിതാക്കൾ നടത്തുന്നു. പ്രീമാരിറ്റൽ കൗൺസലിംഗ് കഴിഞ്ഞേ വിവാഹം നടത്താവൂ എന്നു പറയുന്നു. കത്തോലിക്കാസഭയിലും മറ്റും അങ്ങനെ നടക്കുന്നതായി കൂട്ടുകാരിൽ നിന്നു മറിഞ്ഞു. എന്താണ് പ്രീ-മരിറ്റൽ കൗൺസലിംഗ്? നമ്മുടെ സഭയിൽ അതിനുള്ള സംവിധാനമില്ലേ?

**മിസ്. എം. കാട്ടൂർ.**

വളരെ ദീർഘമായി പ്രതിപാദിക്കേണ്ട വിഷയത്തിന് ആമുഖമെന്ന നിലയിൽ കുറച്ചു കാര്യങ്ങൾ മാത്രമേ വിശദീകരിക്കാനാവൂ. 'Prevention is better than cure' എന്ന അടിസ്ഥാനത്തിലാണ് വിവാഹത്തിനു മുൻപുള്ള കൗൺസലിംഗ് പ്രാധാന്യമർഹിക്കുന്നത്. അതായത് രണ്ടു വ്യത്യസ്ത കുടുംബങ്ങളിൽ വ്യത്യസ്ത സാഹചര്യങ്ങളിൽ ജനിച്ചു വളർന്ന രണ്ടു വ്യക്തികൾ ആ ജീവാനന്തം പേർ പിരിയാനാവാതെ ജീവിക്കാൻ സമ്മതിച്ചതു കൊണ്ടാണല്ലോ, നമ്മുടെ സംസ്ക്കാരത്തിൽ കുടുംബ ജീവിതത്തിലേക്ക് ഭാര്യാ ഭർത്താക്കന്മാർ പ്രവേശിക്കുന്നത്. വ്യക്തിത്വങ്ങൾ തമ്മിൽ പൊരുത്തമുണ്ടാകുക എന്നത് കുടുംബ വിജയത്തിന് അത്യാവശ്യമായ ഉപാധിയാണ്. ഈ പൊരുത്തപ്പെടൽ തനിയെ അങ്ങ് ഉണ്ടായിക്കൊള്ളുമെന്ന പഴയ വീക്ഷണത്തിൽനിന്ന് വ്യത്യസ്തമായി, പൊരുത്തപ്പെടാനുള്ള ഉത്തരവാദിത്വം സ്വയം ഏറ്റെടുത്ത് അതിനായി ശ്രമിക്കത്തക്കവണ്ണം വിവാഹിതരാകാൻ പോകുന്ന പുരുഷനെയും, സ്ത്രീയേയും, ഒരുക്കുക എന്ന ധർമ്മമാണ് പ്രി മാരിറ്റൽ കൗൺസലിംഗിൽ കൂടെ ചെയ്യാവുന്നത്. സാധാരണ ഉണ്ടാകാവുന്ന കുടുംബ പ്രശ്നങ്ങളെക്കുറിച്ച് ഒരു മുന്നറിവു നൽകുകയും അങ്ങനെയുള്ള സന്ദർഭങ്ങളിൽ കുടുംബ ജീവിതത്തിന്റെ സന്തുഷ്ടി നിലനിർത്താനായി സ്വീകരിക്കാവുന്ന മാർഗ്ഗനിർദ്ദേശങ്ങൾ നേരത്തെ തന്നെ നൽകുന്നത്. ദാമ്പത്യ ജീവിതത്തിൽ പിന്നീട് വളരെ

## ഫാ. ഒ. തോമസ്

പ്രയോജനം ചെയ്യും. അതേ സമയം പ്രീ-മാരിറ്റൽ കൗൺസലിംഗ് ഏതോ ഒറ്റ മൂലിയായി പരിഗണിച്ച് ഭാവിയിൽ ഒരു പ്രശ്നവും ഉണ്ടാകാതെയിരിക്കണമെന്ന് ചിന്തിക്കുന്നത് അല്പം അതിരു കടന്ന വ്യാമോഹവുമാണ്. എന്തു കൊണ്ടെന്നാൽ പ്രീ-മാരിറ്റൽ കൗൺസലിംഗുമൊക്കെ മുറതെറ്റാതെ നടക്കുന്ന പാശ്ചാത്യ ദേശത്ത് കുടുംബ തകർച്ചകൾ അധികരിക്കയാണല്ലോ. അതുകൊണ്ട് പ്രീ-മാരിറ്റൽ കൗൺസലിംഗ് ആവശ്യമില്ലെന്നർത്ഥവുമില്ല. കുടുംബ ജീവിതം വിജയമാവുന്നതിന് മറ്റനേകം അനുകൂല ഘടകങ്ങളെക്കുറിച്ച് അറിഞ്ഞിരിക്കത്തക്കവണ്ണം പ്രീ-മാരിറ്റൽ കൗൺസലിംഗ് താഴെ പറയുന്ന കാര്യങ്ങൾ ഉൾപ്പെടുത്തി ദാമ്പത്യത്തിലേക്കു കടക്കുന്നവർക്കു മാർഗ്ഗനിർദ്ദേശകം നൽകേണ്ടതാണ്.

(1) കുടുംബത്തേക്കുറിച്ചുള്ള ദൈവികോദ്ദേശ്യവും അതു നിർവഹിക്കുവാനുള്ള ആത്മീയ ഒരുക്കവും.

(2) വിവാഹം എന്ന കൂദാശയുടെ മൂല്യവും, അർത്ഥവും, വ്യാപ്തിയും, ദാമ്പത്യത്തിൽ എങ്ങനെയെല്ലാം ഉൾക്കൊള്ളുന്നതിനെക്കുറിച്ച്.

(3) വ്യക്തിത്വത്തെ വിശകലനം ചെയ്തു കൊണ്ട് സ്വയം ശക്തിയും ബലഹീനതയും നിർണ്ണയിക്കുകയും ഭാവിയിൽ വരുന്ന പങ്കാളിയുമായി ബലഹീനതകളിൽ പൊരുത്തമുണ്ടാക്കുന്നതിനുള്ള അറിവ്.

(4) മാതാപിതാക്കളുടെ ജീവിതത്തെ മുൻ നിർത്തി, അവരിൽ നിന്ന് സ്വീകരിക്കാവുന്ന നല്ല മാതൃകകളും, സ്വീകരിക്കാനാവാത്ത തെറ്റായ രീതികളെയും തമ്മിൽ വേർതിരിച്ച് കാണാനുള്ള കഴിവ്.

(5) വ്യക്തികളുടെ നിയന്ത്രണങ്ങൾക്കപ്പുറത്തായ സാമൂഹ്യ സാഹചര്യങ്ങളുടെ സമ്മർദ്ദങ്ങളെ കുടുംബ ജീവിതത്തിന്റെ സന്തുഷ്ടിക്കു വിഘാതമാകാതിരിക്കത്തക്കവണ്ണം ഉൾക്കൊള്ളാനുള്ള മുൻകരുതൽ.

(6) സമയം, പണം, കഴിവ്, തുടങ്ങിയവ ഉത്തരവാദിത്വ ബോധത്തോടെ ചിലവഴിക്കാനുള്ള തയ്യാറെടുപ്പ്.

(7) വിവാഹ ജീവിതത്തിൽ ലൈംഗികതക്കുള്ള സ്ഥാനവും അത് പരസ്പര സ്നേഹം വർദ്ധിക്കത്തക്കവണ്ണം എങ്ങനെ പ്രയോജനപ്പെടുത്താമെന്നുള്ള അറിവ്.

(8) കുടുംബ ജീവിതത്തെക്കുറിച്ചുള്ള ഭാവനകളും, സങ്കൽപങ്ങളും, അത് യഥാർത്ഥ്യമായിത്തീരാനുള്ള സാദ്ധ്യതയും പ്രീ-മാരിറ്റൽ കൗൺസലിംഗിൽ ചർച്ച ചെയ്യപ്പെടേണ്ടതുതന്നെ. ഭാവനയും യാഥാർത്ഥ്യവും തമ്മിൽ പൊരുത്തപ്പെടാനാവാത്തതുമൂലമുള്ള സംഘട്ടനകൾ അസ്വസ്ഥമായ മിക്ക കുടുംബജീവിതത്തിലുമുണ്ട്.

(9) ചിലതരം മാനസികരോഗങ്ങൾ മദ്യം, മയക്കുമരുന്നുകളുടെ അടിമമായിത്തീർന്ന അവസ്ഥ ഇവയൊക്കെ കുടുംബ ജീവിതത്തിലെ പ്രശ്നങ്ങൾക്ക് പരിഹാരം നൽകും എന്ന വികലമായ അറിവും തിരുത്തപ്പെടേണ്ടതുതന്നെ. ഈ വക സംഗതികളിൽ വിദഗ്ദ ചികിത്സക്കും നിർദ്ദേശത്തിനും അനുസരിച്ചു മാത്രം പ്രവർത്തിക്കേണ്ടതു തന്നെ.

ഇങ്ങനെ ഒട്ടനവധി കാര്യങ്ങൾ പ്രീ-മാരിറ്റൽ കൗൺസലിംഗിൽ ഉൾപ്പെടുത്താവുന്നതാണ്. വിവാഹത്തിനു മുൻപ് വരനും വധുവും വി. കുമ്പസ്സാരം നൽകി വി. കുർബാന അനുഭവിക്കണമെന്നുള്ള നിയമത്തിനു പിൻപിൽ ഒരു കണക്കിന് പ്രീ-മാരിററൽ കൗൺസലിംഗ് തന്നെയായിരുന്നു. കുടുംബ ജീവിതത്തിനായി വധുവരന്മാരെ ഒരുക്കുന്ന പ്രക്രിയ, വിശ്വാസികളുടെയും ഒരു പരിധി വരെ വൈദികരുടെയും അജ്ഞതമൂലം കാര്യക്ഷമമായി നടന്നിരുന്നില്ല എന്നു മാത്രം. ഈ സ്ഥിതിയിൽ പ്രീ-മാരിറ്റൽ കൗൺസലിംഗ് ഇടവകകളിൽ നൽകത്തക്കവണ്ണം ക്രമീകരണങ്ങൾ ചെയ്യുന്നതിൽ നാം ഇനി അമാന്തിച്ചു കൂടാ.

●●

ശുഭമായോ ലാഭകരമായോ കാര്യങ്ങൾ പര്യവസാനിക്കുന്നതിനനുസരിച്ച് ദൈവ പരിപാലനത്തെ അളക്കുന്നവരാണ് അധികം പേരും. ഇക്കൂട്ടർ തരംതാണ ദൈവഭക്തിയുടെ പരിവേഷം അണിയുന്നവരാണ്.

കഠിനപരീക്ഷണങ്ങളാൽ പരിക്ഷീണിതരാകുമ്പോഴും യാദനകൾ വഴി വേദനകൾ വിഴുങ്ങുമ്പോഴും ദൈവത്തിന്റെ കരുതലും പരിപാലനവും രുചിച്ചറിയുവാൻ നമുക്കു സാധിക്കുമെങ്കിൽ പരിജ്ഞാനത്തിന്റെ പടവുകളിലേക്ക് നാം കടന്നുവെന്നു കരുതാം. ''

(ഇയ്യോ 5: 17-18 19: 26-27) ദൈവസാദൃശ്യമുള്ള മനുഷ്യനെ ദൈവഹിതാനുസരണം രൂപപ്പെടുത്തുവാൻ കഷ്ടനഷ്ടങ്ങൾ അവനുവേണ്ടി വേർതിരിച്ചിരിക്കുന്നുവെന്നുള്ള ബോധം എത്രപേരിൽ ഉണ്ട്. ദൈവത്തെ കയ്യിൽ കൊണ്ടുനടക്കുന്നുയെന്നു പറയുന്നവർക്കുപോലും കഷ്ടനഷ്ടങ്ങൾ വേണ്ടാ. ദൈവ നടത്തിപ്പിൻെറ ഉദാത്തവും ഉത്തമവുമായ പാഠാവലികൾ പഠിക്കുവാനുള്ള സ്കൂളുകളാണ് ദൈവമക്കൾ അഭിമുഖീകരിക്കേണ്ടിവരുന്ന കഷ്ടങ്ങളിൽ ഏറിയ പങ്കുമെന്നുള്ളത് സുവിശേഷമം പ്രസംഗിക്കുന്നവർപോലും മറന്നുപോകുന്നു. (സങ്കീ. 119: 71 1 തെസലൊ 3:3)

## വിശ്വാസത്തിൻെറ വിളക്ക്

ദൈവപരിപാലനത്തിൽ മുറിവേൽപ്പിക്കുകയും മുറിവു കെട്ടുകയും ചെയ്യുന്ന രണ്ടു വശങ്ങൾ പ്രത്യേകം പഠനാർഹങ്ങളാണ്. തിന്മയും നന്മയും, ശിക്ഷയും രക്ഷയും, ജീവനും മരണവും, ആധിയും ആശ്വാസവും, ദയയും ധൈര്യവും, നിരാശയും പ്രത്യാശയും, ഇരുളും വെളിച്ചവും, ലംഘനവും പാലനവും, വിശ്വാസവും അവിശ്വാസവും, ജ്ഞാനവും അജ്ഞാനവും, ഉയരവും ആഴവും, ഉറക്കവും ഉണർവ്വും, വിഷാദവും സന്തോഷവും, വിശപ്പും തൃപ്തിയും.. എല്ലാമെല്ലാം ഒന്നോടൊന്നിട കലർത്തിയുള്ള തന്ത്രങ്ങളുടെ തന്തുക്കളിൽ ദൈവം തൻെറ പ്രാപഞ്ചിക വ്യാപാരങ്ങളെ ചാതുര്യത്തോടെ ബന്ധിപ്പിച്ചിരിക്കുന്നു. വിശപ്പ് പൊറുക്കുവാനാവുന്നതല്ല. അതു ശമിപ്പിച്ചേ പറ്റൂ. പക്ഷേ ശമിപ്പിച്ചു കഴിഞ്ഞാൽ വീണ്ടും വിശക്കാത്ത ഒരു അവസ്ഥയെപ്പറ്റി എന്തു പറയാൻ? വയറുനിറഞ്ഞ് സന്തോഷിപ്പാനുള്ള ഏകപരിഹാര മാർഗ്ഗം വിശപ്പിൻെറ വൈവശ്യത്തിൽക്കൂടി ആവിഷ്ക്കരിച്ചിരിക്കുന്ന ദൈവത്തിന് മഹത്വം. വേദനയിൽ ജീവൻെറയും ജീവിതത്തിൻെറയും സുഖാംശങ്ങൾ എത്ര ആനന്ദദായകം. മൃത ശരീരത്തിൽ ഒരുതരത്തിലുള്ള വേദനയും അനുഭപ്പെടാറില്ലല്ലോ. അപ്പോൾ വേദന ജീവനും ജീവൻ വേദനയുമല്ലേ?

ആയതിനാൽ ലോകാരംഭം മുതലുള്ള എല്ലാം രംഗങ്ങളിലും ദൈവപരിപാലനവും, പിന്നീടുള്ള സംഭവങ്ങളും പ്രളയവും പെട്ടകവും പ്രളയാനന്തര ലോകവും ആകെക്കൂടി ദൈവത്തിൻെറ പരിപാലന പരമ്പകരളായി അശേഷിക്കുന്നു. പ്രളയം മൂലമുണ്ടായ മഹാനാശവും പെട്ടകം മൂലമുണ്ടായ മഹോദ്ധാരണവും ഒരേയോരു മൂശയിൽ വാർത്തെടുത്ത വിചിത്ര കലാരൂപങ്ങളാണ് സർവ്വകലാ വല്ലഭനായ ദൈവത്തിൻെറ കരുതലുകൾ.

ദൈവ പരിപാലനവും കരുതലും കാണുവാനുള്ള കഴിവിന് കാരണഭൂതമായ പരിജ്ഞാനത്തിൻെറ ഉത്തമ ഉടമയാണ് അബ്രഹാം പിതാവ്. അവിശ്വാസങ്ങളുടെയും അന്ധവിശ്വാസങ്ങളുടെയും നടുവിൽ വിശ്വാസത്തിൻെറ വിളക്കുപിടിച്ചും വടി ഊന്നിയും അതാ ! അബ്രഹാം നമുക്കു മുൻപിൽ നിൽക്കുന്നു. (റോമർ 4:19-21)

ദൈവകരങ്ങളിലെ കരുതലിനെപ്പറ്റി അറിവും അനുഭവവും ഉണ്ടാകുമ്പോൾ അദൃശ്യമായ സത്യം സംബന്ധിച്ച് നമുക്കു നിശ്ചയം സിദ്ധിക്കുന്നു. അതിൻെറ അടിസ്ഥാനത്തിലാണ് (എബ്രാ. 11:1) ആകയാൽ ദൈവത്തെ പരിജ്ഞാനത്തിൽ ധരിപ്പാനും ദൈവനടത്തിപ്പിനെപ്പറ്റി കൂടുതൽ വെളിപ്പെടുത്തലുകൾ ലഭിപ്പാനും നമുക്കു പ്രാർത്ഥിക്കാം. ●

## ചർച്ച

### 'അനുരഞ്ജന'ത്തിന് പ്രസക്തിയോ?

സഭാ കേസ്സിൻെറ ജൂൺ 20-ലെ വിധിയ്ക്കു ശേഷം സഭയിലെ ഇരു വിഭാഗങ്ങളും 'അനുരഞ്ജന' ത്തിലൂടെ ഐക്യപ്പെടുന്നതു സംബന്ധിച്ച് വിവിധ പത്ര മാദ്ധ്യമങ്ങളിലൂടെ പലരും അഭിപ്രായ പ്രകടനങ്ങൾ നടത്തി വരികയാണല്ലോ? എന്നാൽ ഖേദപൂർവ്വം പറയട്ടെ, എല്ലാവരും വിസ്മരിക്കുന്ന ഒരു സംഗതി ഈ വിധി അന്തിമ വിധിയല്ല എന്നതാണ്. മൂന്നു ജഡ്ജിമാർ ഉൾപ്പെട്ട ബഞ്ചിൽ ജസ്റ്റിസ് സഹായി ഒഴിച്ചുള്ള മറ്റു രണ്ടുപേരുടെ വിധിയിൽ മലങ്കരസഭ ഭരണഘടനയുടെ 68-ാം വകുപ്പ് കൂടുതൽ

⇨

# SIBY'S FIRST DEATH ANNIVERSARY



"Results at its worst
Had brought parents to tears
The justice never done
To the hopeful praying father"

From George's "Images a flashback"

INSERTED BY
RAJAN, MOLY AND GIBY
THOTACATTU KOICKERIL
AMICHAKARY, TIRUVALLA.

22nd Death Anniversary of our Appachen

## MR. K.C. ABRAHAM

Kannankara, Vennikulam.



*Inserted by:*

Mrs. Lissy Kuriakose, M.A., B.Ed.,
Geemon & Sujamol.

FIRST DEATH ANNIVERSARY

7-2-1996



## D. JOHN

KODANOOR KIZHAKKE VEEDU,
ANAKULAM. P.O.
CHANNAPETTA.

*Inserted by sorrowing family*



### 3-ാം ചരമവാർഷികം

### 6-1-1996



## Rev. Fr. E.J. ABRAHAM

**Padanilathu Ennackattu House**

**Pakkil, Kottayam**

# സഭാ സമാധാനം..?

ജനാധിപത്യവൽക്കരിക്കേണ്ടതിനെപ്പറ്റി അഭിപ്രായ പ്രകടനം നടത്തുകയും അതു സംബന്ധിച്ച് അവരവർക്കുള്ള നിർദ്ദേശം സമർപ്പിക്കുവാൻ ഇരു വിഭാഗത്തോടും, മലങ്കരസഭയുടെ റൂൾസ് കമ്മറ്റിയോട് ആവശ്യപ്പെടുകയും ചെയ്തു. നിശ്ചിത സമയപരിധിക്കുള്ളിൽ തന്നെ ബന്ധപ്പെട്ടവർ നിർദ്ദേശം സമർപ്പിച്ചിരിക്കുകയാണ്. അപ്രകാരം സമർപ്പിക്കപ്പെട്ട നിർദ്ദേശങ്ങൾ ബഹു. കോടതി പരിശോധിച്ചതിനു ശേഷം അതിന്മേൽ വിധി പ്രസ്താവിക്കേണ്ടതുണ്ട്. പ്രസ്തുത വിധിയിലടങ്ങുന്ന നിർദ്ദേശങ്ങൾ ഏതെങ്കിലും കക്ഷിക്ക് അസ്വീകാര്യമായി തോന്നിയാൽ അവർക്ക് സഭവിക്കമയും സുപ്രീം കോടതിയുടെ ഭരണഘടനാ ബഞ്ചിൽ അപ്പീൽ സമർപ്പിക്കാം. അങ്ങനെ സമർപ്പിക്കപ്പെടുവുന്ന അപ്പിലിന്മേലുള്ള വിധിയാണ് അന്തിമ വിധി. ആ വിധി വരുന്നതിനുമുൻപ് സഭയിലെ ഇരു വിഭാഗങ്ങളും ഔദ്യോഗികമായി 'അനുരഞ്ജന'ത്തിന് ഒരുങ്ങിയത് ശരിയായ നടപടിയാണെന്നു തോന്നുന്നി. അന്തിമ വിധി പ്രസ്താവിച്ചു കഴിഞ്ഞാലും വിധിയിലെ തീർച്ചയ്ക്ക് എതിരായി, അതു മറികടക്കുന്ന തീരുമാനങ്ങൾ ഇരുവിഭാഗങ്ങളും ചേർന്നെടുത്താൽ സഭയിലെ ഏതംഗത്തിനും അതിനെതിരെ കോടതിയിൽ പോകുവാൻ അവകാശമില്ലേ?

**- മാത്യൂസ് തൈപ്പറമ്പൻ, കോട്ടയം**

**മലങ്കര സഭയെ സംബന്ധിച്ച് സുപ്രീംകോടതി വിധിയുണ്ടായിട്ട് മാസങ്ങൾ കഴിഞ്ഞു. അനുരഞ്ജന ശ്രമങ്ങൾ എവിടെ?**

## ഒന്നികിൽ യോജിക്കൂ...

മുൻകാല തിക്താനുഭവങ്ങളിൽ നിന്നു പാഠം ഉൾക്കൊണ്ടു വേണം 1995 ലെ കോടതിവിധിയുടെ അടിസ്ഥാനത്തിലാണ് സഭയിൽ സമാധാനം സ്ഥാപിക്കാൻ ശ്രമിക്കേണ്ടത്. ഇരുട്ടുകൊണ്ട് ഓട്ടയടച്ചാൽ പ്രയോജനമില്ല. ഒന്നുകിൽ നാം ഒറ്റ സഭയായി ഒരു ഏച്ചുകെട്ടുമില്ലാതെ, തടസ്സമില്ലാതെ, ശരിയായി യോജിച്ചിരിക്കുക അല്ലെങ്കിൽ അന്യോന്യം വിടപറഞ്ഞ് രണ്ടു സഭകളായി അവരവരുടെ ഇംഗിതമനുസരിച്ച് പ്രവർത്തിക്കട്ടെ.

ഇരു വിഭാഗങ്ങളും സമാധാനപരമായി ജീവിച്ച് സുവിശേഷവേലയ്ക്ക് പ്രാധാന്യം നൽകി, സമൂഹത്തിന്റെ നന്മയ്ക്കു വേണ്ടിയുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെട്ട് തലയ്ക്കുമീതെ എപ്പോഴെങ്കിലും വീണേക്കാവുന്ന വാളിനെ ഭയപ്പെടാതെ പുരോഗമന പാതയിൽ പോകണമെങ്കിൽ രണ്ടു സഭകളായിത്തീർന്ന് വേണ്ടവിധം സ്വത്തു വിഭജനം നടത്തി സ്നേഹപൂർവ്വം പിരിയണം. **- കെ.യു. ജോൺ, കാഞ്ഞിരപ്പള്ളി.**

## അധികാരമോ ?

ഇടവകകളിലെ ജനസംഖ്യക്ക് ആനുപാതികമായി അസോസിയേഷനിൽ പ്രാതിനിധ്യം നൽകണമെന്നുള്ള വിധി ദൂരവ്യാപകമായി ആർക്കനുകൂലം എന്ന് ഇന്നാർക്കുംപറയാൻ കഴിയില്ല എന്നതാണ് സത്യം. പാത്രിയർക്കാ വിഭാഗത്തിനാണ് കൂടുതൽ അംഗസംഖ്യ എന്നതും ഇതുവരെ തെളിയിക്കപ്പെട്ടിട്ടില്ല.

1934-ലെ ഭരണഘടന സാധുവായി പ്രഖ്യാപിച്ചതിനാൽ കാതോലിക്കോസിനെ മുടക്കാൻ പാത്രിയർക്കീസിന് അധികാരമുണ്ടെന്ന് സുപ്രീം കോടതി വിധിച്ചു എന്നു പാത്രിയർക്കീസ് വിഭാഗത്തിൻെറ അവകാശ വാദം പരിഹാസ്യമാണ്. കാതോലിക്കായെ മുടക്കാൻ മലങ്കരയിലെ സുന്നഹദോസിനാണ് ഭരണഘടനാ പ്രകാരം അധികാരമുള്ളത്. അപ്രകാരമൊരു സന്ദർഭം വന്നാൽ ഇവിടുത്തെ സുന്നഹദോസ് അംഗീകരിച്ച ഒരു അന്ത്യോഖ്യാ പാത്രിയർക്കീസ് ഉണ്ടെങ്കിൽ പ്രസ്തുത നടപടികൾക്കും പുതിയ കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷയ്ക്ക് നേതൃത്വം കൊടുക്കുവാനും അദ്ദേഹത്തെ ഔദ്യോഗികമായി ക്ഷണിക്കണം. പ്രസ്തുത സുന്നഹദോസ് ഏകകണ്ഠമായി തീരുമാനം എടുത്തെങ്കിൽ മാത്രമേ കാതോലിക്കായുടെ മുടക്കു സാധുവാകു. പാത്രിയർക്കീസിന് കാതോലിക്കോസിൻെറ മുടക്കിൻെറ മേൽ യാതൊരു സ്വാധീനവും ഇല്ലെന്ന് വ്യക്തമായതാണല്ലോ. 1971-നു ശേഷം എടുത്ത കാതോലിക്കാ വിഭാഗത്തിൻെറ എല്ലാ തീരുമാനങ്ങളും അസാധുവാണെന്നുള്ള പാത്രിയർക്കാ വിഭാഗത്തിൻെറ വാദം നല്ല തമാശയാണ്. 1934-ലെ ഭരണഘടന ഇടവകപ്പള്ളികൾക്ക് ബാധകമല്ലെന്നുള്ള പാത്രിയർക്കാവിഭാഗത്തിൻെറ വാദം അവരുടെ അജ്ഞതമൂലമാണ്. ഇന്ത്യൻ പാർലമെൻറ് അംഗീകരിച്ച ഇന്ത്യൻ ഭരണഘടന എല്ലാ ഇന്ത്യൻ സംസ്ഥാനങ്ങളും പൗരൻമാരും അനുസരിക്കുവാൻ ബാദ്ധ്യസ്ഥരാണെന്നതു പോലെ സഭയുടെ പാർലമെൻറായ മലങ്കര അസോസിയേഷൻ പാസ്സാക്കിയ ഭരണഘടന അനുസരിക്കുവാൻ എല്ലാ ഇടവകപ്പള്ളികളും അംഗങ്ങളും ബാദ്ധ്യസ്ഥരാകുന്നു. കോമൺ വെൽത്ത് ഓഫ് നേഷൻസിൻെറ തലവനായ ബ്രിട്ടീഷ് രാജാവിന് അല്ലെങ്കിൽ രാജ്ഞിക്ക് അംഗരാജ്യങ്ങളുടെ മേലുള്ള അധികാരമേ ആകമാന സുറിയാനി സഭയുടെ തലവനായ അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരസഭമേൽ ഉള്ളു എന്നതാണ് സത്യം.

**- എം.എ ജേക്കബ്, പുത്തൻകാവ്.**

## സമാധാനം: നിർദ്ദേശങ്ങൾ

❒ കോടതി വിധി അനുസരിച്ചു മാത്രം കാര്യങ്ങൾ നടത്തുക.

❒ സമാധാനം എന്നു പറഞ്ഞു ഓടി നടക്കുന്നവരെ കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കുക.

❒ കോടതി വിധി നടപ്പാക്കി കിട്ടാൻ സർക്കാർ മുഖേന നിയമാനുസൃത നടപടികൾ കൈക്കൊൾക.

❒ ഒരുകാലത്തു പാത്രിയർക്കീസുകാരെ വിശ്വസിച്ചു നീങ്ങിയപ്പോൾ സംഭവിച്ച പിന്നീടുള്ള കാര്യങ്ങൾ ഇപ്പോഴത്തെ തലമുറയെ മനസ്സിലാക്കുക.

❒ എതിർ കക്ഷിയിൽ നിന്നും ചേരാൻ ആഗ്രഹിക്കുന്നവരെ ഭരണഘടനയ്ക്കുവിധേയത്വം ഉടമ്പടി ചെയ്തു ചേർക്ക.

**- കെ. എം. ജോൺ, തിരുവല്ല.**

★ ★ ★ ★

(1) കാതോലിക്കയുടെ സമ്മതത്തോടെ അല്ലെങ്കിൽത്തന്നെയും ഇതേ വരെ വാഴിക്കപ്പെട്ട യോജിപ്പിനു തയാറുള്ള എല്ലാ മേൽപ്പട്ടക്കാരുടെയും പട്ടക്കാരുടെയും പട്ടത്വം പൂർണ്ണമായും അംഗീകരിക്കുക.

(2) ഇങ്ങനെ യോജിക്കുന്ന മേൽപ്പട്ടക്കാരെയും പട്ടക്കാരെയും ഉൾപ്പെടുത്തി ഓരോരുത്തരും

വാഴിക്കപ്പെട്ട/പട്ടമേറ്റ സീനിയോരിറ്റി പ്രകാരം ഒരു പൊതു ലിസ്റ്റുണ്ടാക്കി ആ സീനിയോരിറ്റിയെ മാത്രം കണക്കിലെടുത്ത് അർഹിക്കുന്ന സ്ഥാന മാനങ്ങൾ നൽകുക.

(3) ഇരു ഭാഗത്തെയും കാതോലിക്കാമാരെ തുല്യരായി കണക്കാക്കി ഒരാളെ മലങ്കര മെത്രാപ്പോലീത്തയും അപരനെ കിഴക്കിന്റെ കാതോലിക്കായുമായി അവരോധിക്കാവുന്നതാണ്. ഇരുവരും തുല്യരാകയാൽ ചീട്ടിട്ടു സ്ഥാനങ്ങൾ നിശ്ചയിക്കാവുന്നതാണ്.

(4) യോജിപ്പിനു ശേഷം പട്ടക്കാരുടെ എണ്ണം കൂടുതലെന്നു കണ്ടാൽ രണ്ടു മാർഗ്ഗങ്ങൾ സ്വീകരിക്കാവുന്നതാണ്.

❑ 80 വയസ്സിനു മേലുള്ള എല്ലാ പട്ടക്കാരെയും മാന്യമായ പെൻഷൻ ആനുകൂല്യങ്ങളോടെ നിർബന്ധിത റിട്ടയർമെന്റിൽ അയയ്ക്കാം.

❑ വലിയ ഇടവകകൾക്ക് അസിസ്റ്റന്റു വികാരി സ്ഥാനത്തേക്കു ഒരാളേക്കൂടി ജൂണിയർ അച്ചന്മാരിൽ നിന്നും നിയമിക്കാം.

(5) മേൽപ്പട്ട സ്ഥാനത്തേക്കും സെമിനാരിയിലേക്കും ഭാവിയിൽ തിരഞ്ഞെടുപ്പു നടക്കുമ്പോൾ ഇരു ഭാഗത്തിനും ആനുപാതിക പരിഗണന നൽകുക.

(6) സഭാടിസ്ഥാനത്തിലും ഇടവകാടിസ്ഥാനത്തിലും സഭാ സ്ഥാപനങ്ങളിലേക്കുള്ള നിയമനങ്ങൾക്കും ഇരുഭാഗത്തെയും അയ്മേനികൾക്കു തുല്യമായി പരിഗണന നൽകുക.

(7) 5 വർഷത്തിൽ കൂടുതൽ വിദേശത്തു സേവനം പൂർത്തിയാക്കിയ സകല പട്ടക്കാരെയും ഇൻഡ്യയ്ക്കുള്ളിലും ഇൻഡ്യയ്ക്കു പുറത്തു പോയിട്ടില്ലാത്ത പട്ടക്കാരെ വിദേശത്തും പരസ്പരം സ്ഥലം മാറ്റുക.

(8) കാതോലിക്കാസ്ഥാനത്തേക്കു വരും കാലങ്ങളിൽ 80 വയസ്സിൽ താഴെയുള്ള ഏറ്റവും സീനിയർ മെത്രാപ്പോലീത്തയെ തിരഞ്ഞെടുക്കുക.

**- സാമുവൽ മാത്യു,കുടശ്ശനാട്**

**മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കുവാൻ ആഗ്രഹിക്കുന്നു. അനുരഞ്ജന ശ്രമങ്ങൾ ഇനിയും അകലെ... സമാധാനചിന്തകളും**

## ഇനിയും സാധ്യതയോ ...?

സഭക്കുവേണ്ടി ജീവൻ പരിത്യജിച്ചും, സ്വന്തം ജനങ്ങളെ വെടിഞ്ഞും, തടവിൽ കിടന്നും, അടികൊണ്ടും മലങ്കരസഭയുടെ സ്വാതന്ത്ര്യം കാത്ത് സംരക്ഷിക്കാൻ ഒരുങ്ങിയ വളരെയേറെ ജനങ്ങൾ ഈ സഭക്കകത്തുണ്ട്. അനുരജ്ഞനം നടത്തുന്നതിനു മുൻപ് ഇവരുടെ അഭിപ്രായമെങ്കിലും ആരായാൻ സഭാ നേതൃത്വം ശ്രദ്ധിക്കണമെന്ന് അപേക്ഷിക്കുന്നു. തർക്കം നിലനിൽക്കുന്ന ഇടവകകളുടെ അഭിപ്രായവും ആരായണം. തർക്കം നിലനിൽക്കുന്നിടങ്ങളിലെ ഇടവകാംഗങ്ങളിൽ അനുരഞ്ജനത്തിന് പ്രോത്സാഹിപ്പിച്ച് അവരിൽ നിന്നു തന്നെ ഒരു പരിഹാരം കണ്ടെത്തുന്നതായിരിക്കും കൂടുതൽ ഉചിതം. ഇത്തരം മാർഗ്ഗങ്ങളിലൂടെ പരിഹാരം കണ്ടെത്തുമ്പോൾ ചില പള്ളികൾ പൂർണ്ണമായും അവർക്ക് വിട്ടു കൊടുക്കുകയോ, പള്ളിയുടെ മറ്റു സ്വത്തുക്കൾ നാം അവകാശപ്പെടുത്തുകയൊ ചെയ്യേണ്ടതായി വരും. ഇതുപോലെ നേരെ തിരിച്ചും ആകാം. ഇരു കൂട്ടർക്കും ഈക്കാര്യത്തിൽ സമ്മതമാണെങ്കിൽ അങ്ങിനെയുള്ളിടത്ത് അതായിരിക്കണം സഭയുടെ ഔദ്യോഗിക തീരുമാനം. ഇരു കൂട്ടരും ആത്മാർത്ഥമായി ഒന്നാകാനാണ് ചിലയിടങ്ങളിൽ തീരുമാനിക്കുന്നതെങ്കിൽ അവിടുത്തെ സംബന്ധിച്ചിടത്തോളം സഭയുടെ ഔദ്യോഗിക തീരുമാനമായി അത് മാറണം. ഭൗതിക സ്വത്തുക്കളും മറ്റും പങ്കുവെച്ച് പിരിയുന്നിടത്ത് ഒരു പക്ഷെ അനുരഞ്ജിപ്പ് അസാധ്യമാകും. എങ്കിൽ അവിടെയുള്ള എതിർ പക്ഷത്തെ മറ്റു സഭാവിഭാഗങ്ങളെ നാം എങ്ങനെ വീക്ഷിക്കുന്നുവൊ അപ്രകാരം വീക്ഷിക്കുവാനുള്ള മന:സ്ഥിതി ഇടവകാംഗങ്ങളിൽ വളർത്തിയെടുക്കുവാൻ ശ്രമിക്കുകയാണ് വേണ്ടത്. ഇത്തരത്തിലുള്ള അനുരജ്ഞനത്തിനെ ഇനി സാധ്യതകാണുന്നുള്ളു.

**- കെ. പി. പോളി, ആറ്റിങ്ങൽ.**

മനുഷ്യജീവിതത്തിൽ ഏറ്റവും വിലപ്പെട്ടതു സമയമാകുന്നു. സമയം കടന്നു പോയി കഴിഞ്ഞാണതിൻെറ വില നാം അറിയുന്നത്. നമ്മുടെ ആയുസ്സു ഏറെ ആയാൽ എഴുപതു അല്ലെങ്കിൽ എൺപതു എന്നാണല്ലോ സങ്കീർത്തനക്കാരൻ പറയുന്നത്. അതു വേഗം കടന്നു പോകുകയും ചെയ്യുന്നു.

ഒരു വർഷം കൂടി നമ്മൾ പിന്നിടുകയാണ്. 1995 കടന്നു 1996 ലേക്കു നാം പ്രവേശന്നു. ഈ സന്ദർഭത്തിൽ എന്തെല്ലാം ചിന്തകളാണു നമ്മിൽ കൂടി കടന്നു പോകുന്നത്. കഴിഞ്ഞ ഒരു വർഷക്കാലം നാം കടന്നു പോയ വഴികൾ. ജീവിതത്തിൽ അനുഭവിച്ച നന്മകൾ, പ്രയാസങ്ങൾ, വിഷമതകൾ, എല്ലാം എല്ലാം അയവിറക്കുകയും എല്ലാ സന്ദർഭങ്ങളിലും നമ്മെ കാത്തു പരിപാലിച്ചു ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നതിനുള്ള അവസരമാണിത്. നാം ആഗ്രഹിക്കാത്ത വിധത്തിൽ

# പുതുവത്സര ചിന്തകൾ

## ഡോ. പുന്നൂസ് യു. പാന്നൂർ

ദൈവം നമ്മെ പല വിധ നന്മകളാൽ അനുഗ്രഹിച്ചിട്ടില്ലെ ? ആരോഗ്യം ജോലി, സമ്പത്ത്, നല്ല മക്കൾ, ബന്ധു മിത്രാദികൾ എല്ലാം നൽകിയിട്ടില്ലെ? ഓരോ നാളും ഓരോ നിമിഷവും നല്ലവനായ ദൈവം നമ്മെ കാത്തു പരിപാലിച്ചു. നമുക്കു യാതൊരു വിധ ആപത്തുകളും അനർത്ഥങ്ങളും ഉണ്ടാകാതെ താൻ സൂക്ഷിച്ചു. ആ ദൈവത്തിനു സ്തോത്രം ചെയ്യാം.

അതുപോലെ നാം ചെയ്തു പോയ തെറ്റുകളെക്കുറിച്ചു അനുതപിക്കാം. ചെയ്യേണ്ട കാര്യങ്ങൾ ചെയ്യാതെ പോയവ ഏതെല്ലാമെന്നു ചിന്തിക്കാം. അടുത്ത വർഷത്തിലേക്കു പ്രവേശിക്കുമ്പോൾ പുതിയ പുതിയ തീരുമാനങ്ങൾ എടുക്കാം.

നമുക്കു ഒരു ലക്ഷ്യം ഉണ്ടായിരിക്കണം. ലക്ഷ്യബോധമില്ലാത്തതാണു പലപ്പോഴും പരാജയത്തിനുകാരണം. നല്ല കുടുംബ ജീവിതത്തിനായി നമുക്കു ആഗ്രഹിക്കാം. കുഞ്ഞുങ്ങളെ സംബന്ധിച്ചിടത്തോളം അവർ പഠിക്കുന്ന ക്ലാസ്സുകളിൽ നല്ല നിലയിൽ പഠിച്ചു മാർക്കു വാങ്ങി വിജയം കൈവരിക്കാൻ നിശ്ചയിക്കാം. യുവാക്കൾക്കു നല്ല ജോലികൾ ലഭിക്കുന്നതിനായി ശ്രമിക്കാം. ദർശനമുള്ളവരായി, നല്ല മാതാപിതാക്കന്മാരായി, നല്ല കുഞ്ഞുങ്ങളായി വളരുവാൻ നമുക്കു പ്രതിജ്ഞയെടുക്കാം.

നാൾ തോറും നമ്മുടെ ഭാരങ്ങളെ വഹിക്കുന്ന ദൈവത്തിൻെറ നാമം വാഴ്ത്തപ്പെടുമാറാകട്ടെ.

(സഭയുടെ ആരാധനാ..... തുടർച്ച)

തലയിലെ വെള്ളിക്കമ്പികൾ ആശോഭ വർദ്ധിപ്പിക്കുന്നു. ഒരു യഥാർത്ഥ സന്യാസിയുടെ ശാന്ത ഭാവം. ആരോടും പരിഭവമില്ലാതെയുള്ള ലളിത ജീവിതചര്യ. ക്ലേശഭാരമശേഷം ഇല്ലാത്ത ആകാരം. ചുണ്ടിൽ നൃത്തമാടുന്ന സംസ്കൃത ശ്ലോകങ്ങളെ കൈമുദ്രകളാൽ താരാട്ടു പാടിയുറക്കുന്ന ചലനഭംഗി. ആരേയും കൈകൂപ്പി നമസ്കരിക്കുന്ന ഗുരുശ്രേഷ്ഠൻ. നിത്യബ്രഹ്മചര്യത്തിൻെറ മഹത് സ്വരൂപം, കുലീനനും പ്രസന്നനുമായ മനുഷ്യസ്നേഹി. ക്ഷീണമറിയാതെ ബാലതലമുറ ചാണ്ടിസാറിനു മുമ്പിൽ കാതോർക്കുന്നു. മുതിർന്ന തലമുറയ്ക്കും ആ ചടുലത ഹരം നൽകുന്നു. നർമ്മത്തിൻെറ തമ്പുരാൻ എല്ലാവരേയും ആനന്ദത്തിൽ ആറാടിക്കുന്നു. പരിഹാസത്തോടെ, രസഗുള സമാന വർണ്ണങ്ങളോടെ.

### ഉപസംഹാരം

മനുഷ്യമനസ്സിനെ സംസ്കരിച്ച് ഹൃദയ വികാസം ഉളവാക്കുന്ന രചനാ ശൈലിയുടെ ഉടമ. ഭിന്നരുചികളായ മനുഷ്യരിൽ സാർവ്വജനീനമായ ഒരു വീക്ഷണ ഗതി വളർത്തിയെടുക്കുന്ന ഗുരു. പ്രകൃതിയുടെ സത്ത ദൈവാരാധനയാണെന്ന ദർശനം മനുഷ്യ മനസ്സിൽ കുത്തിച്ചെലുത്തുന്ന ഋഷി. വിണ്ണിലെ വീട്ടിലെത്താൻ അനുവാചകരെ മാടി വിളിക്കുന്ന ഗായകൻ. പച്ചപ്പുല്ലും ശാന്തജലവും കാട്ടിത്തരുന്ന വല്ലഭൻ. വിശുദ്ധിയുടെ പ്രഭയാണ് യഥാർത്ഥ സ്വത്തെന്ന് വിളിച്ചോതുന്ന പ്രവാചകൻ. മനസ്സുകൊണ്ട് ഉണ്ണികളോടൊപ്പം ആടിപ്പാടുന്ന അപ്പൂപ്പൻ. മുല്ലപ്പൂവിനു പഞ്ചാരമുത്തം നല്കുന്ന സ്നേഹ ഗായകൻ. ഇതെല്ലാമാണ് എൺപതു തികയുന്ന ചാണ്ടിസാർ. മലയാള മണ്ണിൽ നെടുനാൾ വിളങ്ങും ആ പുണ്യനാമം.

●●●

Once again we are at the threshold of the great ecumenical observance

: The Week of Prayer for Christian Unity.

The Urge for oneness is a deeply felt desire of man as the rishis in the ancient India prayed:

> The Speech is one, united are the voices;
>
> The mind in Union with the thoughts of the wise
> Let your aim be one and single;
> Let your hearts be joined in one-
> The mind at rest in Unison-
> At peace with all, so may you be
> (Rig Veda X : 191 : 3,4)

# Prayer - The Praxis of Unity

**Fr. Abraham Oommen**

Jesus Christ had only one parting wish, "That they all may be one ......" (Jn. 17:21) referring to the various groups of believers who were not yet one flock. Unity of believers was the most cherished goal of Our Lord and the means he adopted to achieve this unity was prayer. The 20 long centuries have passed by and we are yet to see this prayer being materialized. Are we to become disheartened ? On the contrary we have to examine ourselves. It may be that our desire for Unity is not strong enough to make our prayers effactive. Though we pray with our lips our hearts are far from the spirit of oneness. Gandhiji once said it is better to have in prayer, a heart without words rather than words without a heart. To pray for something is, to earnestly will for the same. Without this tanacity of purpose, the ability to will the thing for which we pray, prayer loses it power.

It is very much true in the ecumenical movement also. What we need today is the praxis in ecumenism. If we spend all our time and energy in sorting out our doctrinal difference in the theoretical level, we may never achieve our aim of unity. It is well said "Doctrines divide, but action unites". In philosophy, Aristotle differentiates between theoria (speculation), poesis (production) and praxis (action). Christian theology from the beginning was not mere speculation. It was practical. Modern liberation theology can be taken as the best example of the praxis in theology. Unfortunately in the ecumenical circle people are still chained by theoria or mere speculation and wishful thinking. They are reluctant to come to praxis. How can we take the ecumenical movement forward without praxis?

More than anything else the best from of praxis in ecumenism is prayer. Through prayer we can touch others, uphold and envelop others even though they are separated and far away from us. The effectiveness of prayer for others is accepted by many. "It is only in prayer that we can communicate with one another at the deepest level of our being. Behind all words and gestures, behind all thoughts and feelings there

**(Contd.....26-)**

## (ധ്യാനം.. തുടർച്ച)

4. ആടുകളുടെ സുരക്ഷയും ഭദ്രമായ വളർച്ചയും രക്ഷയും മാത്രമായിരിക്കണം എപ്പോഴും ഇടയന്റെ മനസ്സിൽ. ശത്രുക്കളും ദുരുപദേശികളും, വഴി പിഴക്കുന്നവരും എക്കാലവും ആടുകളെ ശല്യപ്പെടുത്തിക്കൊണ്ടിരിക്കും. അവയെ നേരിടുന്നതിൽ ഇടയനു തന്നെ ഉപദ്രവങ്ങളുണ്ടായേക്കാം. നല്ല ഇടയൻ ആടുകൾക്കുവേണ്ടി ഇതെല്ലാം വഹിക്കാൻ എപ്പോഴും സന്നദ്ധനായിരിക്കും. ഇടയത്വത്തിന് അത്യാവശ്യം വേണ്ടിയിരിക്കുന്നവ മാത്രം ചെയ്യുക (Minimum Essentials) എന്ന 'ചട്ടപ്പടി ജോലി' തികച്ചും അന്യായമാണ്.

5. വാങ്ങിപ്പോയവരും ജീവിച്ചിരിക്കുന്നവരുമായ വൈദികർക്കുവേണ്ടി ദൈവത്തിന് നന്ദി അർപ്പിക്കാനും, അവർക്കുവേണ്ടി ജാഗ്രതയോടെ കരുതുവാനും സഭയ്ക്കു ചുമതലയുണ്ട്. അവരുടെ കരങ്ങൾ തളർന്നുപോകാതെ സൂര്യാസ്തമയം (ജീവിതാവസാനം) വരെ താങ്ങി നിർത്താനാളുണ്ടാവണം. ഒപ്പം യോഗ്യരായവരെ വൈദീക ശ്രേണികളിലേക്ക്തെരഞ്ഞെടുത്ത്നിയോഗിക്കാനും.

**സകല മരിച്ചവരുടെയും ഞായർ**

### (ഫെബ്രുവരി 11)

**വി. മത്തായി 25: 31-46**

**വി. ലൂക്കോസ് 12: 32-48**

**വി. യോഹന്നാൻ 5: 19 - 29**

1. മരണം എന്ന ശരീരാത്മാക്കളുടെ വേർപെടൽ എല്ലാവർക്കും പൊതുവാകയാൽ അത് ഒരു പ്രപഞ്ച സത്യമായി നാം അംഗീകരിക്കണം. എങ്കിൽ അതിനോടുള്ള പ്രതിഷേധവും, അതിന്റെ യാഥാർത്ഥ്യം അംഗീകരിക്കാതെയിരിക്കാനുള്ള പ്രവണതയും കുറയും. മരണം എന്ന ചിന്ത, ഭീതിജനകമായ ഒന്നല്ലാതെ മനസ്സിൽ കരുതുന്നവർക്ക് അതിന്റെ നേരെ യാഥാർത്ഥ്യബന്ധിതമായ ഒരു മനോഭാവമായിരിക്കും. മരണത്തെ അങ്ങനെ കാണുന്നവർ അതിനായി ഒരുങ്ങുകയും സ്വയം ഒരുക്കുകയും ചെയ്യും. അപ്പോൾ അത് വലിയ 'ആഘാത'മാകാതെയിരിക്കും. യേശു മരിച്ചുയർത്ത് മരണത്തിന്റെ മുള്ളും വിഷവും നീക്കിയിരിക്കുന്നതിനാൽ മരിക്കുന്നതിനു പുണ്യാത്മാക്കളെല്ലാം സന്തോഷമായിരുന്നു. വി. പൗലൂസിന് അത് "ലാഭ"-വുമായിരുന്നല്ലോ.

2. മരണത്തിനപ്പുറത്തുള്ള ജീവിതം ആശ്വാസജനക-മാക്കാൻ ഇവിടെ വച്ചു തന്നെ അല്പം ശ്രദ്ധയുണ്ടാകണം. ശരീരാവാസകാലത്തെ ജീവിത ശൈലി, മരണാനന്തര സ്ഥിതിയെ സാരമായി നിർണ്ണയിക്കാമല്ലൊ. മരണത്തെ മുന്നറിഞ്ഞ് ജിവിതത്തെ "സംസ്കരിക്കു"-ന്നവനാണ് ജ്ഞാനി. അയാളുടെ കണ്ണും മനസ്സും ഈ ഭൂമിയിൽ കുടുങ്ങിക്കിടക്കുകയില്ല. പ്രകൃത്യാതീത സത്യങ്ങളിലേക്ക് അയാളുടെ അന്തർനേത്രങ്ങൾ ഉറ്റുനോക്കികൊണ്ടിരിക്കും!

3. ന്യായവിധിയിൽ, ഇവിടെ നാം എങ്ങനെ, എന്തെല്ലാം ചെയ്തു എന്നാണ് ചോദ്യമുണ്ടാവുക, നിസ്സഹായരെയും, ആർത്തരെയും സേവിക്കുകയും ശുശ്രൂഷിക്കുകയും ചെയ്തവർക്ക് അവിടെ മാന്യസ്ഥാനം സുനിശ്ചിതം! ഈ ചെറിയവരിൽ ഒരുവനും ചെയ്തതും ചെയ്യാത്തതുമെല്ലാം എനിക്കായിരുന്നു ചെയ്തതും ചെയ്യാത്തതും. ഇത് നമ്മുടെ കണ്ണുതുറപ്പിക്കേണ്ട വിധിവാക്യമാണ്. ചുറ്റുപാടും പാർക്കുന്ന, പാർക്കാനിടയില്ലാത്ത ദീനരും അശരണരുമായവരെ നാം കണ്ടില്ലന്നു നടിക്കുമോ?

4. എല്ലാവരും ഉയിർപ്പുണ്ടാകും നല്ലവർക്കും ദുഷ്ടന്മാർക്കും. ഒരു കൂട്ടർ ജീവനിലേക്കും അപരർ ശിക്ഷാ വിധിയിലേക്കും ഉയിർക്കും എന്നാണ് കർത്താവിന്റെ വാക്കുകൾ. പുത്രൻ ഉയിർപ്പ് നൽകുന്നു. ന്യായവിധിയും പുത്രനെ ഏല്പിച്ചിരിക്കുന്നു. ദൈവപുത്രനെ ചെവിക്കൊണ്ട് പാപത്തിൽ നിന്നും, അന്യായത്തിൽ നിന്നും അശുദ്ധിയിൽ നിന്നും ഒഴിഞ്ഞിരിക്കുന്നവർ ശിക്ഷാ വിധിയിൽപ്പെടാതെ ജീവനിലേക്കു പ്രവേശിച്ചു കഴിഞ്ഞു. സ്വർഗ്ഗാനുഭവം അവർക്ക് ഇവിടെത്തന്നെ ആരംഭിച്ചു കഴിഞ്ഞു. എന്നാണ് സൂചന.

5. 'മരിച്ചവർ ദൈവ പുത്രന്റെ ശബ്ദം കേൾക്കുകയും, ഇപ്പോൾത്തന്നെ കേൾക്കുകയും ചെയ്യുന്നു' എന്ന കർത്താവിന്റെ വാക്കുകൾ അത്യന്തം ശ്രദ്ധേയമാണ്. മരണാനന്തര സ്ഥിതിയെ പ്പറ്റിയുള്ള നമ്മുടെ ചിന്തയും അറിവും ഈ വചനങ്ങളിൽ ഊന്നേണ്ടതാണ്.

6. സ്വർഗ്ഗത്തിൽ സമ്പാദ്യം നേടാൻ ഇവിടെയുള്ളത് ബുദ്ധിമുട്ടിലായിരിക്കുന്നവരെ സഹായിക്കാൻ ഉപയോഗിക്കണമെന്ന് കർത്താവിന്റെ കല്പന (ലൂക്കോസ് 12: 32-). യജമാനൻ ഏതുനാഴികയിൽ വന്നാലും വാതിൽ തുറന്നു കൊടുക്കാൻ തയ്യാറായിരിക്കുന്ന ശിഷ്യർക്കാണ് ഏറ്റവും അധികം പ്രതിഫലം ലഭിക്കുക.

അരകെട്ടി ഒരുങ്ങിയും കൈയ്യിൽ വിളക്കേന്തി ഉറങ്ങാതെ ജാഗരൂകരായും യജമാനന്റെ വരവിനായി കാത്തിരിക്കാം - ശരീരവാസ കാലത്തും, അതിനപ്പുറവും!

# കത്തുകൾ

**'കപ്യാർ'**

'കപ്യാർ' എന്ന സ്ഥാനപ്പേരിന്റെ ഉത്ഭവത്തെപ്പറ്റിയുള്ള അഭിപ്രായങ്ങൾ 'കപ്യാർ' എന്ന സ്ഥനപ്പേരിൽ മാന്യത നേടുവാൻ ശ്രമിക്കുന്നുണ്ട്.

എന്നാൽ 'കപ്യാർ' എന്ന പേര് Cup bearer എന്ന ഇംഗ്ലീഷ് സംജ്ഞയിൽ നിന്നും ലോപിച്ചുണ്ടായതാണ്.

**സി. റ്റി. മാത്യു, കാരൂർ**

സുപ്രീം കോടതി വിധി അനുസരിച്ച് കിട്ടാവുന്ന പള്ളികൾ വിധി നടപ്പിലാക്കാൻ ശ്രമിക്കുക.

**സി.എം.ബ്രോണി**

**ഐക്യത**

നമ്മുടെ സഭയിലെ ഇരു വിഭാഗത്തേയും നേതാക്കന്മാർ ഒത്തൊരുമിച്ചു കൂടാൻ സാഹചര്യം ഉണ്ടാക്കണം. ഇതവരേയും സഭയിൽ അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്ന വ്യവഹാരവും, നഷ്ടങ്ങളും, പ്രയാസങ്ങളും, വിലയിരുത്തി ഒരു ഐക്യതയിൽ അവർ വരണം. ഞങ്ങൾക്ക് സഭയിൽ ഏതു കഷ്ടവും, നഷ്ടവും, സഹിക്കേണ്ടി വന്നാലും സമാധാനവും ശാന്തിയും വേണമെന്ന് അന്യോന്യം തിരുമാനമെടുക്കുക.

**എം.പി. മത്തായി,**
**മദ്ധ്യപ്രദേശ**

**ആത്മഹത്യ : ശേഷിക്കുന്ന പ്രശ്നങ്ങൾ**

ആത്മഹത്യ ചെയ്തവരുടെ മൃതദേഹം ദേവാലയത്തിൽ കൊണ്ടു വന്ന് 'ഉചിതമായ പ്രാർത്ഥനകൾ' നടത്തി 'സംസ്കാരം ഉചിതമായ' സ്ഥലത്ത് നടത്തുവാൻ പരി.കാതോലിക്കാ ബാവാ തിരുമനസ്സിലെ കല്പനയിലൂടെ പരി. സുന്നഹദോസ് നിശ്ചയം പുറപ്പെടുവിച്ചത് കാലാനുസൃതമായി എടുത്ത പരിശുദ്ധാത്മ പ്രേരിതമായ ഒരു നല്ല നിശ്ചയമായി സഭാ മക്കൾ കാണുന്നു. എന്നാൽ അതോടനുബന്ധിച്ച് ശേഷിക്കുന്ന രണ്ടു കാര്യങ്ങൾ കൂടി വ്യക്തത അർഹിക്കുന്നു. ഒന്ന് എന്താണ് ഈ ഉചിതമായ പ്രാർത്ഥന? സാധാരണ മരണം പ്രാപിക്കുന്ന ആളിനുവേണ്ടി പ്രാർത്ഥിക്കുന്ന ശവ സംസ്കാര ശുശ്രൂഷയാണോ? അതോ ഉചിതമായ വാചക പ്രാർത്ഥനയാണോ? അതോ അതിനായി പ്രത്യേക ശുശ്രൂഷാ ക്രമം ഉണ്ടോ ? അതു കൂടി വ്യക്തമാകണം അല്ലാത്തപക്ഷം പലയിടത്തും പലപ്രാർത്ഥനകൾ നടക്കും ഉചിതം എന്ന് ഒരു വൈദികനു തോന്നുന്നത് മറ്റൊരാൾക്ക് അനുചിതമായി തോന്നിയേക്കാം. അതിനാൽ ഇക്കാര്യത്തിൽ ഒരു വ്യക്തത കൃത്യമായി ഉണ്ടായേ മതിയാകൂ.

മറ്റൊരു പ്രശ്നം നാളുകൾക്ക് മുൻപ് ആതമഹത്യ ചെയ്ത പലരെയും ശുശ്രൂഷകൾ നടത്താതെ പ്രത്യേക സ്ഥലത്തായി അടക്കം ചെയ്തിട്ടുണ്ടല്ലോ. അവരുടെ അസ്ഥികളും മറ്റും എടുത്ത് കല്ലറയിലേക്കു നീക്കം ചെയ്യുവാൻ ആവശ്യപ്പെടുന്ന പലരും ഉണ്ട്. അതെക്കുറിച്ച് എന്താണ് ചെയ്യാവുന്നത്. ആത്മഹത്യ ചെയ്തവരെ മറവു ചെയതിരിക്കന്നിടത്ത് ധൂപ പ്രാർത്ഥന നടത്താമോ? അവിടെ കല്ലറ കെട്ടാൻ ആഗ്രഹിക്കുന്നവർക്ക് അനുവാദം നൽകാമോ? തുടങ്ങിയ കാര്യങ്ങൾക്കും വ്യക്തമായ തീരുമാനങ്ങൾ എടുത്ത് സഭാംഗങ്ങളെയും വൈദികരെയും അറിയിക്കണം.

**ഫാ. ജോസഫ് സാമുവെൽ**
**കറുകയിൽ.**

from page 23)

is an inner centre of prayer where we can meet one another in the presence of God", says Bede Griffiths. According to William Temple, "Prayer is the giving out of our love, in communion with the love of God towards those for whom we pray; but if there is no love..... there will be no true prayer said - yet where there is very little love, prayer can increase them". A Russian Parish Priest, John of Cronstadt says, "Why has our sincere prayer for each other such great power over others ? Because of the fact that by cleaving to God during prayer, I become one spirit with Him, and unite with myself, by faith and love, those for whom I pray; for the Holy Spirit acting in me also acts at the same time in them, for He accomplishes all things. 'We, being many are one bread, one body'. ➡

Those who pray for the unity are identified with "the myrrh bearing women", in the New Testament who prayed and ministered to Jesus. Like the women, they try to heal the wounded and broken Body of Christ, the Chruch. They join their prayers to the high priestly prayer of Jesus in the last days of his so journ in this world. Though ignored by many, these "few discerning souls in every tradition recognise their unity of spirit with those otherwise separated from them and promote a cross - fertilization of prayer and devotion across confessional and national boundaries."

This history of prayer in the ecumenical movement is a long one. For the last hundred years, two women's organizations made much contribution to ecumenical prayer. (1) The World Day of Prayer, founded in USA in 1887 in the wake of the civil war and overseas missionary activities, is now a worldwide movement. (2) The Fellowship of the Least Coin was born in 1956 as the brain child of the Asian Chistian Women's Conference. It focusses on the smallest coin of each country's currency. Women all over the world take part in it offering their contribution with prayers. There are other two streams of prayer for unity namely, (a) The ecumenical prayer cylcles for the renewal and mission of the Church: though originated in various parts of Europe in the 18th century, these cycles found their great echo in the World Missionary Conference in Edinburgh was not in its speeches, but in its periods of prayer". Subsequent missionary Conforences, Assemblies of the WCC, both global and local ecumenical meetings reflected this Spirit of prayer as strength and support for mission and unity. (b) The world student and Youth fellowships coming from America and Europe also played a vital role in the growth of the ecumenical prayer.

The most encompassing ecumenical prayer is the Week of Prayer for Christian Unity. The earnest prayers of the Shristians all over the world for unity epitomized in the WPCU. Week of Prayer for Christian Unity is "One of the oldest and most enduring institutionalized expressions of spiritual ecumenism". It is the union of two movements of ecumenical prayers. Early in 1908 an Anglican convert to Roman Catholicism, Paul Wattson called for a "Chruch Unity Octave" between 18th and 25th January (Feasts of St. Peter and St. Paul). Later in 1933 Abbe Paul outurier enlarged this into a "Universal Week of Prayer for Unity".

On the other side of Christendom the Faith and Order movement (including the protestants and the Orthodox) began to celebrate an "Octave of Prayer for Christain Unity" during the days of Pentecost since 1926. About 1957 these two streams merged into a common Week of Prayer for Christian Unity. A common text had been prepared jointly by Faith and Order and the pointifical Council for Promoting Christian Unity for this purpose. From 1966 the Week of Prayer for Christian Unity can be said to be the single and unique prayer of all the Christians on this globe for achieving unity envisaged by their Lord. Each year one theme is selected for the meditation and prayer.

In India this is adapted and distributed jointly by the National Council of Chruches and the Catholic Bishop's Conference of India. The time suggested for observing this is from 18th to 25th January. Let us all be united in spirit through these prayers. May these prayers be materialized in our own generation.

●●

# സൺഡേസ്കൂൾ വാർത്തകൾ

### അദ്ധ്യാപകരുടെ ക്ഷേമനിധി.

സി.വി. ജോർജ്ജ് കോർഎപ്പിസ്കോപ്പ എൻഡോവ് മെൻറിൽ നിന്നുള്ള സഹായങ്ങൾക്ക് അപേക്ഷക്ഷണിക്കുന്നു. അപേക്ഷകൾ വികാരിയുടെയും ഭദ്രാസനമെത്രാപ്പോലീത്തയുടെയും ശുപാർശയോടുകൂടി സൺഡേ സ്കൂൾ ഭദ്രാസന ഡയറക്ടർ മുഖാന്തിരം 1996 മാർച്ച് ഒന്നിനു മുൻപ് കേന്ദ്ര ആഫീസിൽ ഡയറക്ടർ ജനറലിന് അയച്ചിരിക്കണം. സൺഡേസ്കൂൾ രംഗത്ത് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവരും മുൻ-പ്രവർത്തകരും അവരുടെ കുടുംബാംഗങ്ങളും ആയവർക്ക് ചികിൽസ, പഠനം, വിവാഹം എന്നിവയ്ക്കാണ് മുൻഗണന. പ്രവർത്തനത്തിന്റെ കാലാദൈർഘ്യവും പരിഗണിക്കുന്നതാണ്. അധികം പേർക്ക് നൽകുന്നതിനേക്കാൾ കൊടുക്കുന്ന തുക പ്രയോജനം ചെയ്യത്തക്കവണ്ണം അപേക്ഷ തിരഞ്ഞെടുക്കുന്നതായിരിക്കും.

### ഒ.വി.ബി.എസ്

ഒ.വി.ബി.എസ് സെൻട്രൽ ട്രെയിനിംഗ് ക്യാമ്പ് (സംഗീത പരിശീലനം) മഞ്ഞാനം ക്രൈസ്തവാശ്രമത്തിൽ 1996 ഫെബ്രുവരി 16,17 തീയതികളിൽ നടത്തും. ഭദ്രാസനത്തിൽ നിന്നും രണ്ടു പേരെയാണ് ക്യാമ്പിലേക്ക് അയക്കേണ്ടത്. ഭദ്രാസനതലങ്ങളിലുള്ള പരിശീലന ക്യാമ്പ് ഫെബ്രുവരി-മാർച്ച് മാസങ്ങളിൽ നടക്കും.

### പുതുവത്സര പ്രവർത്തനങ്ങൾ

പുതുവത്സര പ്രവർത്തനങ്ങൾ പ്രാരംഭ ദിനത്തിൽത്തന്നെ ആസൂത്രണം ചെയ്യണം. വികാരിമാരുടെ സാന്നിധ്യവും സഹകരണവും പ്രസ്തുത സമ്മേളനത്തിൽ സാധ്യമാകണം. ഒരു ഞായറാഴ്ച പോലും ഹാജരാകാതിരിക്കാൻ എല്ലാ അദ്ധ്യാപകരും ശ്രദ്ധിക്കേണ്ടതാണ്. 1996-ലെ ജീവകാരുണ്യ ദിനം ഭംഗിയായി ആചരിച്ച് മുൻ വർഷത്തേക്കാൾ കൂടുതലായ തുക ശേഖരിക്കുമെന്നു പ്രതീക്ഷിക്കുന്നു

എല്ലാവർക്കും നവവത്സരാശംസകൾ

**ഫാദർ റ്റി.ജെ. ജോഷ്വ**

### സൺഡേസ്കൂൾ സോണൽ മത്സരത്തിലെ എഴുത്തുപരീക്ഷയിൽ വിജയികളായവർ:-

**മലബാർ സോൺ**

ജൂണിയർ വേദവാക്യം: 1. ലൈബി ജോസ്, സെ.മേരീസ് പാതിരിക്കോട്, മലബാർ. 2. നിസി.റ്റി.ജോൺ, സെ.മേരീസ് പഴഞ്ഞി, കുന്നംകുളം. സീനിയർ വേദവാക്യം: 1. വിനിറ്റ മോൻസി. എം, എം.ജി.എം.പഴയപള്ളി, കുന്നംകുളം 2. ബിറ്റി.സി.വി. എം, എം.ജി.എം.പഴയപള്ളി, കുന്നംകുളം. പൊതുവിജ്ഞാനം 1. വിനിറ്റ മോൻസി. എം, എം, എം.ജി.എം.പഴയപള്ളി, കുന്നംകുളം. 2. ജോളി സി.ജി. എം.ജി.എം. മരത്തംകോട്.

**നോർത്ത്സോൺ**

ജൂണിയർ വേദവാക്യം: 1. അനു. സി.ഇട്ടൂപ്പ്, സെ.മേരീസ് എറണാകുളം, കൊച്ചി. 2.ബായ്സിൽ പോൾ, സെ.ജോർജ് കുന്നക്കുരുടി, അങ്കമാലി. സീനിയർ വേദവാക്യം: 1.സ്വപ്നാ. സി. ഇട്ടൂപ്പ്, സെ. മേരീസ് എറണാകുളം, കൊച്ചി 2. ജിനി. സി. വറുഗീസ്, സെ. മേരീസ് എറണാകുളം, കൊച്ചി. പൊതുവിജ്ഞാനം 1.ബിനില പുലിക്കോട്ടിൽ, സെ.മേരീസ്, എറണാകുളം. 2. ബിജു. കെ.വി. സെ.ജോർജ്, ചുവന്നമണ്ണ്, കൊച്ചി.

**സെൻട്രൽ സോൺ**

ജൂണിയർ വേദവാക്യം 1. സുമിത ജേക്കബ്, സെ. ജോൺസ് പുതുശേരി, ബഥനി, തിരുവല്ല, നിരണം.
2.എയ്ഞ്ചൽ സൂസൻ ചെറിയാൻ, സെ.തോമസ് നാട്ടാശ്ശേരി, കോട്ടയം സെൻട്രൽ

## പ്രതികരണം

### സ്വത്തിൽ തുല്യനീതിയോ ?

''ക്രിസ്ത്യൻ പിൻതുടർച്ചാ നിയമവും സാമൂഹ്യ പ്രശ്നങ്ങളും'' എന്ന ലേഖനത്തിനു മറുപടിയാണു. തുല്യ ജോലിക്കു തുല്യ വേതനവും എല്ലാ മക്കൾക്കും ഒരു പോലെ സ്വത്തു ഭാഗിച്ചു കൊടുക്കുന്നതു നീതിയും ന്യായവുമെങ്കിലും അതിനു വേദപുസ്തക സാധൂകരണമില്ല. (മത്താ. 20 :1-16) ഇന്നു വരുന്ന നിയമങ്ങൾ സഭയെ പ്രതികൂലമായി ബാധിക്കുമെങ്കിൽ അതിനുത്തരം പറയേണ്ടതു സഭയെ പ്രതിനിധീകരിക്കുന്ന മേൽ അധ്യക്ഷന്മാരാണു. സഭയിലെ അടിസ്ഥാനഘടകം കുടുംബ മാണു. സ്ത്രീ മാത്രമോ പുരുഷൻ മാത്രമോ ഉള്ളതല്ല അത്. സഭയുടെ തല ക്രിസ്തു ആയതുപോലെ സ്ത്രീയുടെ തലയും കുടുംബത്തിന്റെ നാഥനും പുരുഷനാണ്. ചിലരുടെ വ്യാമോഹത്താൽ രാഷ്ട്രീയക്കാർ പണിതെടുത്ത സ്ത്രീ തുല്യനയവും സ്ത്രീ വിമോചനവും സഭയുടെ ആത്മീക സിദ്ധാന്തമല്ല.

കേരള ക്രിസ്ത്യാനികളുടെ സത്യ വിശ്വാസ താല്പരതയും ഭൗതികനേട്ടവും ഉണ്ടായതിന്റെ കാരണം നമ്മുടെ ഭദ്രമായ കുടുംബത്തിന്റെയും സാമൂഹ്യ വ്യവസ്ഥിതിയുടെയും ഗുണ വിശേഷങ്ങൾ കൊണ്ടാണ്. ഭാവിയുടെ നന്മയെ ലക്ഷ്യമാക്കി അവളുടെ സഹോദരങ്ങളെക്കാൾ ഇരുപതു ഇരട്ടിവരെ സ്വത്തിനുള്ള പണം നൽകിയാണ് ഒരു സ്ത്രീയെ പറഞ്ഞയക്കുന്നത്. പല കുടുംബത്തിലും അതുമൂലം ചെറിയ അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടാകുമെങ്കിലും കുടുംബത്തിന്റെ മഹത്വത്തെയും ഭാവിയെയും ലാക്കാക്കി അതെല്ലാം സഹിക്കുകയാണു ചെയ്യുന്നത്. സ്വാതന്ത്ര്യത്തിന്റെയും രാഷ്ട്രിയ സമ്മർദ്ദ-ത്തിന്റെയും സ്ത്രീ തുല്യ നയത്തിന്റെയും പേരിൽ ചില പ്രത്യേക സാഹചര്യതെളിവനുസരിച്ച് ഒന്നോ രണ്ടോ പേർക്കു നിയമ കർത്താക്കളിൽനിന്നും കല്പിച്ചിട്ടുള്ള വിധി ഭൂരിപക്ഷത്തിന്റെ മേൽ അടിച്ചേൽപ്പിക്കുന്നതു ന്യായരഹിതവും ആദ്ധ്യാത്മിക അധ:പതനത്തിന്റെ ലക്ഷണവുമാകുന്നു. ഒരു കൊലയാളിയെ തൂക്കികൊല്ലണമെന്നാണോ അർത്ഥം. ഏഴാം കല്പന ലംഘിച്ച് പാപിനിയായ ഒരു സ്ത്രീക്കു പാപമോചനം കൊടുത്തതുകൊണ്ട് ഏഴാം കല്പന ലംഘനം പാപമല്ലന്ന പൊതുജന വിധിയാണോ കർത്താവു കല്പിച്ചത്. ഒറ്റപ്പെട്ട ഒരു സംഭവത്തിൽ നിന്നു ഒരു പൊതു തത്വത്തിലേക്കു ചെന്നു ചാടുന്നതു അപാകത-കളുടെ ഒരു കുമ്പാരത്തിലേക്കായിരിക്കും.

''സ്ത്രീ വിമോചനവും'', ''സ്ത്രീ സമത്വവും'' ''സ്ത്രീ പൗരോഹിത്യവും'' അനുവദിച്ചിട്ടുള്ള പടിഞ്ഞാറൻ രാജ്യങ്ങളിലും മാതാ പിതാക്കന്മാരുടെ ഇഷ്ടമനുസരിച്ചാണു സ്വത്തു വിഭാഗിച്ചു കൊടുക്കുന്നത്. മാതാപിതാക്കന്മാരെ അനുസരിച്ചു ജീവിച്ചാൽ ആൺമക്കളെ പോലെ പെൺ മക്കൾക്കും തങ്ങളുടെ മാതാപിതാക്കളുടെ സ്വത്തിന്റെയും ദ്രവ്യത്തിന്റെയും അവകാശികളാകാം.സഹോദരിക്കു മാത്രമല്ല സഹോദരനു തന്നെ വലവിരിക്കുന്ന ഭൂരിപക്ഷം ഇന്നുള്ളതുകൊണ്ടല്ലേ നിയമജ്ഞരുടെയും അഭിഭാഷ-കരുടെയും സുപ്രധാന കാലം ഉദിച്ചിരിക്കുന്നത്.

**- ഇ.എസ്സ്. ജോൺ, ആസ്ട്രേലിയ**



### വിശ്വാസം ഒന്നല്ല, എങ്കിലും മക്കൾ തന്നെ !

മലങ്കരസഭാമിഷനറിയും പ്രാർത്ഥനായോഗം കേന്ദ്ര ഓർഗനൈസിങ്ങ്സെക്രട്ടറിയുമായ പോൾസിനി രാജും കുടുംബവും, മാതാ പിതാക്കളായ ജനാബ് പി. കാസിം പിള്ള മാസ്റ്ററോടും ഫാത്തിമാ ബീവിയോടും ഒപ്പം. വാർദ്ധക്യത്തിലും ഒരു നേരത്തെ നിസ്ക്കാരമോ ഇസ്ലാമികമായ മറ്റ് അനുഷ്ഠാനങ്ങളോ മുടക്കാത്ത ഇവർ കഴിഞ്ഞമാസം ഒരാഴ്ചയിലേറെക്കാലം ദേവലോകം അരമനയ്ക്കു സമീപമുള്ള സിനിരാജിന്റെ ഭവന-ത്തിൽ (ബസീലിയാ) താമസിച്ചു.

<u>സീനിയർ വേദവാക്യം</u> 1.സോനു വറുഗീസ്, സെ.തോമസ്, പരുമല, നിരണം. 2. സോണാമേരി ജേക്കബ്, സെ. മേരിസ് യറുശേലം, കോട്ടയം
<u>പൊതുവിജ്ഞാനം</u> 1.ഷൈനോകുര്യൻ, എം.എസ്സ്. വെള്ളുരുത്തി, കോട്ടയം 2. ജോൺ വറുഗീസ്, സെ. ജോർജ് കാരയ്ക്കൽ, നിരണം. <u>ഉപന്യാസം</u> 1. സാജു ജേക്കബ്, എം.ജി.ഡി. കുന്നന്താനം, നിരണം. 2. സ്വപ്നാ എബ്രഹാം, നിലയ്ക്കൽ, കോട്ടയം.

**സൗത്ത്സോൺ**

<u>ജൂണിയർ വേദവാക്യം</u> 1. അരുൺ.കെ. മാത്യു, സെ.ജോർജ് ചെങ്കുളം, തിരുവനന്തപുരം. 2. ദീപാ തോമസ്, സെ.ജോർജ്, ചാത്തന്നൂർ. <u>സീനിയർ വേദവാക്യം</u> 1. ഷൈനി എ. ജോൺ, സെ. തോമസ്, കാരമ്പാല, ചെങ്ങന്നൂർ. 2. ജോബി ജോർജ്, എം.ജി.എം. കുളനട, ചെങ്ങന്നൂർ. <u>പൊതുവിജ്ഞാനം</u> 1. സിനിതോമസ്, എം.ജ.എം. തോട്ടപ്പുഴ, ചെങ്ങന്നൂർ 2. ഷൈനി ഏ.ജോൺ, സെ.തോമസ്, കാരമ്പാല, ചെങ്ങന്നൂർ. <u>ഉപന്യാസം</u> 1. ഫിലപ്പ്തരകൻ, മാർ ആബോ, തേവലക്കര, കൊല്ലം. 2. സുമോദ് വറുഗീസ്, സെ.തോമസ്, വലിയപള്ളി, കുണ്ടറ, തിരുവനന്തപുരം.

# വാർത്തകളും കുറിപ്പുകളും

### നേതൃത്വ പരിശീലന ക്യാമ്പ്

**തിരുവല്ല:** യുവജനപ്ര സ്ഥാനം നിരണം ഭദ്രാസന നേതൃത്വ പരിശീലന ക്യാമ്പ് കട്ടപ്പുറം സെൻറ് ജോർജ്ജ് പള്ളിയിൽ നടത്തി. ''നേതൃത്വം ക്രിസ്തീയ ശൈലിയിൽ'' എന്നവിഷയത്തെ ആസ്പദമാക്കി വൈദിക സെമിനാരി വൈസ്പ്രിൻസിപ്പൽ ഫാ. ഡോ. കെ.എം. ജോർജ്ജ് ക്ലാസ്സെടുത്തു. ഫാ. മത്തായി ഉമ്മൻ, ഫാ. ജോൺസൺ കോട്ടപ്പുറം, കെ.എം. മാത്യുവും, മാത്യു വർഗ്ഗീസും ഫാ. ചെറിയാൻ, പി. വർഗ്ഗീസ്, ഫാ. കുര്യൻ ദാനിയേൽ, ഫാ. കെ.പി. മാത്യു, ഫാ. സി.കെ. കുര്യൻ, വർഗ്ഗീസ് ജോസഫ്, തുടങ്ങിയവർ ക്യാമ്പിന് നേതൃത്വം നൽകി.

### നിയമിച്ചു

**മല്ലശ്ശേരി:** സെൻറ്മേരീസ് പള്ളി വികാരിയായി ഫാ. ഇടിക്കുള ദാനിയേൽ ചന്ദനപ്പള്ളിയെ ഫിലിപ്പോസ് മാർ യൗ സേബിയോസ് മെത്രാപ്പോലിത്താ നിയമിച്ചു.

### വിദേശയാത്ര

**കോട്ടയം:** മലങ്കരസഭാ മാസികയിൽ ദീർഘകാലമായി ബൈബിൾ പഠന പംക്തിയെഴുതിയ ഫാ.എം.സി. ചെറിയാൻ ഉപരിപഠനാർത്ഥം ജനുവരിയിൽ അമേരിക്കയിലേക്കു പോകുന്നു.

### പ്രകാശനം ചെയ്തു

**കോട്ടയം:** ഫാ. സി.സി. ചെറിയാൻ രചിച്ച ഉപവാസം ക്രിസ്തീയ വീക്ഷണത്തിൽ എന്ന ഗ്രന്ഥം ഡോ. തോമസ്സ് മാർ മക്കാറിയോസിനു നൽകി, നിയുക്ത കാതോലിക്കാ തോമസ്സ് മാർ തിമോത്തിയോസ് പ്രകാശനം ചെയ്തു.

### ജന്മദിനം

**കിടങ്ങന്നൂർ:** തെക്കേമുത്തേരിൽ റ്റി.സി. ജോൺ കോർ എപ്പിസ്കോപ്പായുടെ 75-ാം ജന്മദിനം ആഘോഷിച്ചു. ഫിലിപ്പോസ്മാർ യൗസേബിയോസ് മെത്രാപ്പോലിത്താ അദ്ധ്യക്ഷത വഹിച്ച സമ്മേളനത്തിൽ എം.ജി. ഏബ്രഹാം കോർ എപ്പിസ്കോപ്പാ, ഫാ. എൻ.സി. ഇടുക്കിള, റവ. പി,എം. വർഗ്ഗീസ്, കുഞ്ഞുമോൻ മംഗലത്ത് എന്നിവർ പ്രസംഗിച്ചു. ഗ്ലെൻ പ്രിയാ ജോൺ മംഗള കവിത അവതരിപ്പിച്ചു. ഫാ. റ്റി.ഐ. തോമസ്സ് സ്വാഗതവും, ജോൺ സഖറിയ നന്ദിയും പറഞ്ഞു.

### നിര്യാതനായി

**അടൂർ:** പടിഞ്ഞാറേ പീടികയിൽ ഫാ.പി.വി.ജോസഫ് (50) നിര്യാതനായി. സംസ്ക്കാരം പത്തനാപുരം മൗണ്ട് താബോർ ദയറാചാപ്പലിൽ നടത്തി. പെരിങ്ങനാട് സെൻറ് ഗ്രിഗോറിയോസ് പള്ളി വികാരിയും അടൂർ ഗവ. ഗേൾസ് ഹൈസ്കൂൾ അദ്ധ്യാപകനുമായിരുന്നു.

### ദിവ്യദൂത്

**ഇടമുളയ്ക്കൽ:** തിരുവനന്തപുരം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ 'ദിവ്യദൂത്' എന്ന സഞ്ചാര സുവിശേഷത്തിന് രൂപം നൽകി. ഫാ. ഫിലിപ്പോസ് മാത്യു, ഫാ. ജോൺഫിലിപ്പ്, ഫാ. സാജൻ തോമസ്സ്, ഫാ. എസ്. ഫിലിപ്പോസ്, ഫാ. സി.സി, രാജൻ എന്നിവർ നേതൃത്വം നൽകുന്നു.

ഇടവക കേന്ദ്രീകരിച്ച് നടത്തുന്ന 'ദിവ്യദൂത്' മിഷൻ പ്രവർത്തനങ്ങൾ ആവശ്യമുള്ളവർ ബന്ധപ്പെടുക. കൺവീനർ, 'ദിവ്യദൂത്' വി.എം.ഡി.എം. സെൻറർ, ഇടമുളയ്ക്കൽ പി.ഒ., 691321. (ഫോൺ.0475, 273493)

### ക്രിസ്ത്യൻ സെൻറർ

കൊട്ടാരക്കര, കൊല്ലം, തിരുവനന്തപുരം, ഭദ്രാസനങ്ങളുടെ നേതൃത്വത്തിൽ കൊട്ടാരക്കരയിൽ ക്രിസ്ത്യൻ സെൻറർ ആരംഭിച്ചു. ഗീവറുഗ്ഗീസ് മാർദിയസ് കോറോസ് പ്രസിഡൻറും ഫാ. സാജൻ തോമസ് സെക്രട്ടറിയുമാണ്.



ടൈപ്പ്സെറ്റിങ്ങ്: ചിലങ്ക ഗ്രാഫിക്സ്, പന്തളം. ഫോൺ: 0473-452781

മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊള്ളുന്നു
(താമസിച്ചതിനു ക്ഷമാപണം)



ജോർജ് വർഗ്ഗീസ്
കിഴക്കേടത്ത് തൈപ്പറമ്പിൽ
മാക്കാംകുന്ന്
പത്തനംതിട്ട.

For Favours Received



ഒരു വിശ്വാസി
കീരിക്കാട്



സി.റ്റി. മാത്യു



ഇവാ മോൻസൻ
ഇടിക്കുന്നു



ഉദ്ദിഷ്ടകാര്യസാദ്ധ്യത്തിന്
ബാബു, ബോംബേ



ഒരു വിശ്വാസി
തീയാടിക്കൽ



സണ്ണി കരിപ്പുഴ



ഒരു വിശ്വാസി
കരിപ്പുഴ



ശാന്തമ്മ മൂർത്തിട്ട



എ.ഐ. വർഗീസ്
തിരുമൂലപുരം



എം.ഐ. മോൻസി
കുന്നംകുളം









ഒരു വിശ്വാസി



മറിയാമ്മ മനോത്ത്







Mrs. & Mr. Joseph Varghese



സുജ ഏബ്രഹാം
കൊറ്റനാട്



ബിന്ദു പുനലൂർ

## For Favours Received



RACHEL MARIE CHACKO
U.S.A



A.G. JOHN
U.S.A.



A.G. VARGHESE
U.S.A.







V.K. CHACKO & FAMILY
U.S.A.





**K.K. POTHEN**
**GUJARAT**

41st Day of Demise
31-12-1995



**DAISY THOMAS (Rajkot)**
Edayila Veedu
Marangadu, Elampal
Punalur, Kerala.

*Inserted by:*
*Sorrowing Family.*

# പാവനസ്മരണയ്ക്കു മുമ്പിൽ
# ആദരാഞ്ജലികൾ



*Inserted by:*

***Dr. George Thomas, Dr. Grace George***
*Chellatt, South Africa.*



**കുവൈറ്റ്:** മാർ ഗ്രീഗോറിയോസ് ഇടവകയിൽ പെരുന്നാൾ, ഇടവകദിനം, ആദ്യഫലശേഖരണം എന്നിവ നടത്തി. അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്ത മുഖ്യനേതൃത്വം നൽകി. ഗ്രീക്ക് ഓർത്തഡോക്സ് സഭാ പ്രതിനിധി റവ. സ്തേഫാനോസും വിവിധ സഭാപ്രതിനിധികളും പങ്കെടുത്തു.

വികാരി സാമുവേൽ ജോൺ, റവ. രാജൻ ജോർജ്, ഇടവക ട്രഷറാർ, ഇ.പി. വർഗീസ്, സെക്രട്ടറി റ്റി.കെ. വർഗീസ്, എസ്. ശാമുവേൽ എന്നിവർ പ്രസംഗിച്ചു.

## അപേക്ഷകൾ ക്ഷണിക്കുന്നു

സെന്റ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ച് കുവൈറ്റ് ആണ്ടുതോറും നൽകിവരാറുള്ള ജീവകാരുണ്യ ധനസഹായാഭ്യർത്ഥനകൾക്കുള്ള അപേക്ഷകൾ ഇടവക മാനേജിംഗ് കമ്മറ്റിയുടേയും അതാതു ഭദ്രാസന മെത്രാപ്പോലീത്താമാരുടേയും ശുപാർശകളോടു കൂടി 1996 മാർച്ച് 15-ാം തീയതിക്ക് മുമ്പ് കിട്ടത്തക്കവണ്ണം വികാരി, സെന്റ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ച്, പി.ഓ. ബോക്സ് 5825, സഫാത്ത്, 13059, കുവൈറ്റ് എന്ന വിലാസത്തിൽ അയച്ചു തരണമെന്നു താൽപര്യപ്പെടുന്നു. ഈ ധനസഹായം മലങ്കരസഭയിലെ കേരളത്തിലുള്ള എല്ലാ ഭദ്രാസനങ്ങളിലും എത്തിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

മാനേജിംഗ് കമ്മറ്റിയ്ക്കുവേണ്ടി,

**റ്റി.കെ. വർഗ്ഗീസ്**
ഹോണററി സെക്രട്ടറി
സെന്റ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോകസ് സിറിയൻ ചർച്ച്
കുവൈറ്റ്